EFFECTIVE ADCOM

# ഇഫെക്ടീവ് ആഡ്കോം

AUGUST 2018 Vol. 4 Issue 43 മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price:₹50/-

INSIDE OUTSIDE
AD WORLD



ഓണാശംസകൾ

## അഡ്വർടൈസിംഗ് ഏജൻസി ഘടന

## ആത്മാവിൽ തൊട്ടെടുത്ത ഫ്രെയിമുകൾ

Interview - Ravi Varman

## വളരാം വായനയിലൂടെ

Motivation

## ചമ്പക്കുളം മൂലം വള്ളംകളി

## കലാ പഠനം

Career Guidance

## മാറുന്ന മീൻ കച്ചവടം

## ശേഷം പത്രവിശേഷം

• MODELING • STUDENTS' CORNER • SOFTWARE • CAMERA • CINEMA • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. എല്ലാ ദിവസവും രാവിലെ 8 മണിവരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതു ജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** A) qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** A) അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസിൽ നിന്നും ഒടിപി നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

**ഡോക്ടറുടെ**
**അപ്പോയ്ന്റ്മെന്റിനായി**
**വിളിക്കുക**

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു

മലയാള മനോരമ ESTABLISHED 1888

QKDOC.com
Doctor appointments made easy
Powered by manoramaonline

# ഉള്ളടക്കം




Cover : Ravi Varman

Vol. 4 | Issue 43 | August 2018











Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം EFFECTIVE
ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**

Advisory Board
**Thekkinkadu Joseph**
**Prof. Josy Joseph**
**Joshy George**
**Somie**
**Janeesh Jajikalayam**

Marketing & Circulation Co-ordinator
**Vilsu Mathew**
Ph: 9744993356

Layout / Illustration
Adart Designing

Office Administration
**Mini S. Nair**

Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

effectiveadcom/posts 09846057461
/effective.adcom /effective_adcom

To read online:
www.effectiveadcom.com




MAGZTER
DIGITAL MAGAZINE STORE

# EDITORIAL

## എഡിറ്റർ എന്തിന്?

എല്ലാക്കാലത്തും ഏതൊരു മീഡിയായുടേയും നിയന്ത്രണം ഒന്നോ അതിലധികമോ എഡിറ്റർമാരുടെ കൈകളിലായിരുന്നു. അത് പ്രിന്റ് മീഡിയയായാലും ഇലക്ട്രോണിക് മീഡിയ ആയാലും. എന്നാൽ യാതൊരു നിയന്ത്രണവുമില്ലാതെ ഇപ്പോൾ വായനക്കാരിലേക്ക് അനായാസം ഒഴുകിയെത്തുന്ന മറ്റൊരു മീഡിയയായി സോഷ്യൽ മീഡിയ മാറിക്കഴിഞ്ഞു. ഇതിലൂടെ പ്രചരിക്കുന്ന പല ആശയങ്ങളും സന്ദേശങ്ങളും വായനക്കാരെ ഏതു വഴിയിലേക്കു നയിക്കുമെന്നതിന് ഒരു നിശ്ചയവുമില്ല. അനേകമാളുകളുടെ ജീവിതം വഴിതെറ്റിപ്പോകുന്നതിനും ചിലരുടെ ജീവൻ തന്നെ ഇല്ലാതായിപ്പോകുന്നതിനും ഇതു കാരണമാകുന്നു.

ശരി-തെറ്റുകളെ തിരിച്ചറിയാനാവാതെ സോഷ്യൽ മീഡിയയിലൂടെ വരുന്ന സന്ദേശങ്ങൾ വിശ്വസിച്ച് പലരും തെറ്റായ തീരുമാനങ്ങൾ എടുക്കുകയും സ്വയം നശിക്കപ്പെടുകയും ചെയ്യുന്നു. സുഖപ്രസവത്തിന് ഹോസ്പിറ്റലിൽ പോകേണ്ടതില്ല ഹോസ്പിറ്റൽ കുഞ്ഞിന്റെ രോഗപ്രതിരോധശേഷി ഇല്ലാതാക്കും എന്ന മണ്ടത്തരം വിശ്വസിച്ച് വീട്ടിൽ കിടന്ന് പ്രസവിച്ച് രക്തം വാർന്ന് ഒരു യുവതി മരിച്ച സങ്കടകരമായ വാർത്ത കഴിഞ്ഞ ദിവസം ഒരു ദിനപത്രത്തിലൂടെ വായിക്കുകയുണ്ടായി. ഇതുപോലെ എത്രയെത്ര ദാരുണമായ സംഭവങ്ങൾ സമൂഹത്തിൽ നടക്കുന്നു!

ഇവിടെയാണ് എഡിറ്ററുടെ പ്രാധാന്യം ശ്രദ്ധേയമാകുന്നത്. അനുവാചകർക്ക് വേണ്ടത് ഏത്, വേണ്ടാത്തത് എത്, അവർക്കു കൊടുക്കാവുന്നത് ഏത്, കൊടുക്കാൻ പാടില്ലാത്തത് ഏത് എന്നിങ്ങനെ നിരവധി വിഷയങ്ങളിൽ വിവേചനാബോധത്തോടെ തീരുമാനം എടുക്കേണ്ട വ്യക്തിയാണ് എഡിറ്റർ. സോഷ്യൽ മീഡിയയിൽ ഒരു എഡിറ്ററുടെ സാന്നിധ്യം ഉണ്ടാകുന്നില്ല. വായനക്കാരെ അഥവാ അനുവാചകരെ ബോധപൂർവ്വം തെറ്റിദ്ധരിപ്പിക്കുന്നവർ അനവധിയാണ്. അതിന്റെ ഗൗരവം അവർ അറിയുന്നില്ല. പലപ്പോഴും വായനക്കാരും അറിയുന്നില്ല.

ആയതിനാൽ വായനക്കാരോട് പ്രത്യേകിച്ചും പക്വതയിലേക്കെത്തിക്കൊണ്ടിരിക്കുന്ന കൗമാരക്കാരോട് പറയാനുള്ളത് ഇതുമാത്രമാണ്. സോഷ്യൽ മീഡിയയെ വെറും നേരംപോക്കായി മാത്രം കാണുക. ഒരു കാരണവശാലും സ്വത്തും ജീവനുമായോ സ്വന്തം അഭിപ്രായങ്ങളുമായോ കൂട്ടി കുഴയ്ക്കരുത്. നിങ്ങൾക്കു വായിക്കുവാൻ വിവേകവും വിചാരവുമുള്ളവർ എഴുതിയിട്ടുള്ള ധാരാളം നല്ല പുസ്തകങ്ങളുണ്ട്.

വായിക്കുക - മനുഷ്യരാകുക

**ചീഫ് എഡിറ്റർ**

# ആത്മാവിൽ തൊട്ടെടുത്ത ഫ്രെയിമുകൾ

സിനിമാട്ടോഗ്രാഫി കേവലം ഒരു ടെക്നിക്കല്ല അതു കലയും ആത്മാർപ്പണവുമാണ്. സ്വന്തം ജീവിതത്തേയും ആത്മാവിനെ തന്നേയും അർപ്പിച്ചു പ്രവർത്തിക്കുന്ന രവിവർമ്മന് സിനിമാട്ടോഗ്രാഫി കേവലം ഒരു തൊഴിലല്ല അതു ജീവിതവും അതുക്കുമേലെയുമാണ്.

ജീവൻ തുടിക്കുന്ന എണ്ണഛായാ ചിത്രങ്ങളാണ് രാജാരവിവർമ്മയുടെ സംഭാവനയെങ്കിൽ ജീവിതത്തിന്റെ പച്ചയായ ചിത്രീകരണവും വർണ്ണങ്ങളുടെയും പ്രകാശരശ്മികളുടെയും നിഴലുകളുടെയും സമ്മിശ്ര സങ്കലനമാണ് രവിവർമ്മന്റെ സംഭാവന. അത് ജലമർമ്മരം മുതൽ ദശാവതാരം, അന്യൻ, ബർഫി തുടങ്ങി സഞ്ജു വരെയുള്ള 35ൽ അധികം ചലച്ചിത്രങ്ങളിലൂടെയും അഞ്ഞൂറിലധികം പരസ്യ ചിത്രങ്ങളിലൂടെയും ലോകമെങ്ങുമുള്ള ആസ്വാദകവൃന്ദം അംഗീകരിച്ചു കഴിഞ്ഞതാണ്.

കഴിഞ്ഞ രണ്ടു ദശാബ്ദക്കാലത്തെ തന്റെ സിനിമാ ജീവിതവും ജീവിതത്തിലെ തീജ്വാലയിലൂടെ കടന്നുപോയ തീഷ്ണമായ അനുഭവങ്ങളും രവിവർമ്മന്റെ തന്നെ വാക്കുകളിലൂടെ നമുക്കു കേൾക്കാം.

എല്ലാവരും ചോദിക്കാറുണ്ട് സ്ത്രീ സൗന്ദര്യത്തെ ഇത്ര സുന്ദരമായി ഒപ്പിയെടുക്കുവാൻ രവിവർമ്മന് എങ്ങനെ സാധിക്കുന്നു എന്ന്. നിർഭാഗ്യവശാൽ എനിക്കതിന് കൃത്യമായ ഒരു ഉത്തരം നൽകാൻ കഴിയാറില്ല. അകാലത്തിൽ കൊഴിഞ്ഞുപോയ ഒരു വസന്തമായിരുന്നു എന്റെ അമ്മ. അമ്മയുടെ ഒരു നല്ല ഫോട്ടോ പോലും സൂക്ഷിക്കുവാൻ എനിക്കു ലഭിച്ചിട്ടില്ല. ഒരു രാജ്ഞിയെപ്പോലെ സുന്ദരിയായിരുന്ന എന്റെ അമ്മയുടെ അവ്യക്തമായ ഒരു ചിത്രം എന്റെ മനസ്സിലുണ്ട്. എന്റെ അമ്മയുടെ ചിരിക്കുന്ന മുഖം ഞാൻ കണ്ടിട്ടില്ല. ഓരോ തവണയും വ്യൂഫൈൻഡറിലൂടെ നോക്കും മുൻപ് ഒന്നു കണ്ണടക്കുമ്പോൾ അമ്മയുടെ, എന്നെപ്പറ്റി ആകുലതയാർന്ന, മുഖമാണ് എനിക്ക് ഓർമ്മ വരുന്നത്. അതുകൊണ്ട് ഓരോ ഫ്രെയിമും ഷൂട്ടു ചെയ്യുമ്പോൾ ഞാനതു കൂടുതൽ കളർ ഫുള്ളാക്കാൻ ശ്രമിക്കും. സന്തോഷം തരുന്ന ഫ്രെയിമുകൾ.

വിശ്രമവേളകളിൽ ചെന്നൈയിലെ മറീനബീച്ചിലൂടെ നടക്കുമ്പോൾ അഞ്ചു ദിവസം ഭക്ഷണം കഴിക്കാതെ വിശന്ന് ഒട്ടിയ വയറുമായി ഇതേ ബീച്ചിലൂടെ അലഞ്ഞു നടന്ന അനാഥനായ ഒരു പന്ത്രണ്ടു വയസ്സുകാരനെ ഞാനോർക്കാറുണ്ട്. സിനിമയിലൂടെ ലോകമെങ്ങും പ്രസിദ്ധനാകുന്ന ഒരു സിനിമാട്ടോഗ്രാഫറാകുമെന്ന (DOP) ഒരു സ്വപ്നം പോലും അന്നുണ്ടായിരുന്നില്ല. വിശപ്പു മാത്രമായിരുന്നു മുൻപിലുണ്ടായിരുന്നത്.

വളരെ സമ്പന്നമായ ഒരു കുടുംബത്തിലാണ് ഞാൻ ജനിച്ചത്. സമ്പന്ന കുടുംബത്തിലെ ഒരംഗമാണന്ന് തിരിച്ചറിയുവാനുള്ള പ്രായമാകും മുമ്പേ അതിദരിദ്രനായി തെരുവിലേക്ക് വലിച്ചെറിയപ്പെട്ടുപോയ ബാല്യമായിരുന്നു എന്റേത്. ധനികനും ആഢ്യനുമായിരുന്നു എന്റെ പിതാവ്. ചില രാഷ്ട്രീയ കാരണങ്ങളാൽ വളരെപ്പെട്ടെന്ന് എല്ലാം നഷ്ടമായി. ഒരു നിമിഷാർത്ഥംകൊണ്ട് ഇല്ലാതായിപ്പോയ പ്രതാപത്തെ നോക്കി നെടുവീർപ്പിടുന്ന മാതാപിതാക്കളെ ഞാൻ കണ്ടു. കൊട്ടാര സദൃശ്യമായിരുന്നു ഞങ്ങളുടെ വീട്. അതിന്റെ ഓരോ കോളത്തിലും സൂക്ഷിച്ചിരുന്ന സ്വർണ്ണശേഖരമുണ്ടായിരുന്നു. ഒരു ദിവസം ആ വീട് ഇടിച്ചു നിരത്തപ്പെടുകയും സ്വർണ്ണവും മറ്റ് സമ്പത്തുകളും കൊള്ളയടിക്കപ്പെടുകയും ചെയ്തു. അധികം താമസിയാതെ അച്ഛനെ ഞങ്ങൾക്കു നഷ്ടമായി. ഉള്ള ശേഷി കൊണ്ട് എന്നെ വളർത്തുവാൻ അമ്മ വളരെ കഷ്ടപ്പെട്ടു. അമ്മയുടെ വിയോഗം എന്നെ വല്ലാതെ തളർത്തി. അനാഥനായി തെരുവിലേക്ക് എടുത്തെറിയപ്പെട്ടതുപോലെയായി. അമ്മയുടെ കണ്ണീരു വറ്റാത്ത, ദയനീയതയാർന്ന മുഖം എന്റെ മനസ്സിൽ മായാതെ നിന്നു.

അമ്മ മരിക്കും മുൻപ് ഞങ്ങളുടെ അയൽ വീട്ടിൽ നടന്ന ഒരു വിവാഹച്ചടങ്ങിൽ വച്ച് ഒരു ഫോട്ടോഗ്രാഫറുടെ ക്യാമറയിൽ അമ്മയുടെ ചിത്രം ലഭിച്ചതായി ഞാൻ മനസ്സിലാക്കി. ഒരു വർഷത്തിനുശേഷം അവരുടെ സ്റ്റുഡിയോയിലെത്തി ആ ചിത്രത്തിന്റെ ഒരു പകർപ്പ് ഞാൻ സ്വന്തമാക്കി. ചിത്രങ്ങളിലെ അവ്യക്തത (Silhoutte) അഥവാ out of focus എന്ന വാക്കിന്റെ അർത്ഥം മനസ്സിലായത് അന്നാണ്. അന്നു മുതലാണ് മികച്ച ചിത്രങ്ങൾ എങ്ങനെ പകർത്താം എന്ന ചിന്ത വന്നു തുടങ്ങിയത്. എന്നെ ഫോട്ടോഗ്രാഫിയിലേക്കും അതുവഴി സിനിമാരംഗത്തേക്കും എത്തിക്കാൻ കാരണമായത് എന്റെ അമ്മ തന്നെയാണന്നു പറയാം. അന്നു മുതൽ ഫോട്ടോഗ്രാഫിയിലുള്ള എന്റെ താൽപര്യം വർദ്ധിച്ചു. സിനിമകൾ കാണുവാൻ ശ്രമം നടത്തി. എന്നാൽ സിനിമാട്ടോഗ്രാഫി എന്റെ ജീവിതവഴിയാകുമെന്ന് ഞാൻ ചിന്തിച്ചിട്ടേയുണ്ടായിരുന്നില്ല.

ഇതിനിടെ ജീവിതം വഴിമുട്ടിയ ഞാൻ ആത്മഹത്യക്കു ശ്രമിച്ചിരുന്നു. റെയിൽപാളത്തിൽ ട്രെയിൻ കാത്തു നിൽക്കവേ ഒരു പോലീസുകാരൻ എന്നെ കണ്ടെത്തി. ആദ്യം സ്നേഹപൂർവ്വം പെരുമാറിയ അയാൾ പിന്നെ എന്നെ സംശയാസ്പദമായി കണ്ടെത്തിയ കള്ളനെന്ന രീതിയിൽ കള്ളക്കേസിൽ കുടുക്കി മർദ്ദിക്കുകയും ജുവനൈൽ ഹോമിൽ ആക്കുകയും ചെയ്തു. അങ്ങനെ പതിമൂന്നാം മനസ്സിൽ ഒരു മാസത്തെ ജുവനൈൽ ജയിൽ വാസം. കള്ളന്മാരേയും കൊലപാതകികളേയും നേരിൽ കാണാനിടയായി. ഏതു വിധേനയും വഴിതെറ്റിപ്പോകാമെന്ന സാഹചര്യം. ലഹരിയിലേക്കും മോഷണത്തിലേക്കും വഴി തിരിയാം. എന്നാൽ അന്നു ഞാനൊരു തീരുമാനമെടുത്തു. വിശ്വസ്തനും സത്യസന്ധനുമായി പണിയെടുത്തു ജീവിക്കുന്ന ഒരു നല്ല പൗരനാകുമെന്ന്. പണവും പ്രശസ്തിയുമല്ല വിശ്വസ്തതയും സത്യസന്ധതയും മാത്രമേ എന്നും നമ്മോടു കൂടെയുണ്ടാകൂ എന്നു ഞാൻ പഠിച്ചു. പക്ഷേ ഇനി നാട്ടിൽ നിന്നാൽ ഞാൻ എന്നുമൊരു കള്ളനായി മാത്രമേ അറിയപ്പെടൂ. അങ്ങനെ അലഞ്ഞു തിരിഞ്ഞ് ഞാൻ ചെന്നൈയിലെത്തി. വിശന്ന വയറുമായി പാതയോരങ്ങളിൽ രാത്രികൾ ചെലവഴിച്ചു. ഇനി സ്വന്തം നാട്ടിലേക്ക് എന്നെങ്കിലും തിരികെ വന്നാൽ അതു സ്വന്തം ബൻസു കാറിൽ രാജാവിനെപ്പോലെയായിരിക്കുമെന്നു തീരുമാനിക്കുകയും ചെയ്തു.

പതിനഞ്ചാം വയസ്സിൽ ഒരു പ്രസ്ഥാനത്തിൽ ഓഫീസ് ബോയിയായി ജോലിയിൽ പ്രവേശിച്ചു. (*പ്രശസ്ത സിനിമാട്ടോഗ്രാഫറും ഡയറക്ടറുമായ അശോക് മേത്തയും ഇതേ പ്രായത്തിൽ ഓഫീസ് ബോയിയായി ജോലി ചെയ്തിട്ടുണ്ട്.*) ആദ്യം ലഭിച്ച ശമ്പളംകൊണ്ട് എന്റെ സ്വപ്നലക്ഷ്യമായിരുന്ന ഒരു ക്യാമറ (Zenith 6) സ്വന്തമാക്കി. (*വിശ്വപ്രശസ്തനായ കൂബ്രിക്കിന് (Kubrick) ആദ്യമായി ക്യാമറ ലഭിക്കുന്നത് പതിമൂന്നാം വയസ്സിലാണ്*). ക്രമേണ പതിനെട്ടാം വയസ്സിൽ ഞാൻ ഒരു സ്റ്റിൽ ഫോട്ടോഗ്രാഫറായി. ഇതിനിടെ ഫോട്ടോഗ്രാഫി എന്റെ ഹൃദയം കീഴടക്കിയിരുന്നു. അങ്ങനെ സിനിമാരംഗത്ത് മെല്ലെ കാലെടുത്തു വച്ചു. പല സിനിമാട്ടോഗ്രാഫേഴ്സിന്റെയും അസിസ്റ്റന്റായി ജോലി ചെയ്തു. സിനിമാട്ടോഗ്രാഫർ രവി കെ. ചന്ദ്രൻ എന്റെ ഗുരു സ്ഥാനത്താണ്.

അന്നു കിട്ടുന്ന തുച്ഛമായ വരുമാനത്തിൽ നിന്നുകൊണ്ട് സത്യജിത് റേ, ഫെല്ലിനി, കുറോസാവ, ഡേവിഡ് ലീൻ, ഹിച്ച്കോക്ക്, കുബ്രിക്, ഇൻഗ്മാർ ബർഗ്മാൻ (Ingmar Bergman) തുടങ്ങി വിശ്വപ്രസിദ്ധരുടെ ക്ലാസ്സിക് സിനിമകൾ കണ്ടു. ഇവരെല്ലാം എന്നെ ആഴത്തിൽ സ്വാധീനിച്ചിട്ടുണ്ട്.

എന്റെ ആദ്യ സ്വതന്ത്രചിത്രം റ്റി.കെ.രാജീവ് കുമാറിന്റെ ജലമർമ്മരമാണ്. 1999ലാണ് ഈ അവസരം ലഭിക്കുന്നത്. അന്നുമുതൽ തന്നെ 16 mm ഫിലിമിൽ ഞാൻ പരീക്ഷണ നിരീക്ഷണങ്ങൾ





നടത്താനും തുടങ്ങി. രണ്ടാമത്തെ ചിത്രം രഞ്ജിത് രജപുത്ര വഴിയാണ് ലഭിച്ചത്. ആ ചിത്രത്തിന് ലഭിച്ച 25000രൂപ അന്നുവരെ എനിക്കു ലഭിച്ചിട്ടുള്ളതിൽ ഏറ്റവും വലിയ തുകയായിരുന്നു.

1999ൽ തുടങ്ങിയ പ്രയാണത്തിൽ ഇംഗ്ലീഷ്, തമിഴ്, മലയാളം, തെലുങ്ക്, കന്നട, ഹിന്ദി എന്നീ വിവിധ ഭാഷകളിലായി 35 സിനിമകൾ ഷൂട്ടു ചെയ്തു. എല്ലാം വ്യത്യസ്തങ്ങളായ അനുഭവങ്ങളായിരുന്നു. ഇതുവരെ വ്യത്യസ്ഥരായ ഇരുപത്തിയേഴ് സംവിധായകരോടൊപ്പം വർക്കു ചെയ്യാൻ സാധിച്ചു. മണിരത്നം, സഞ്ജയ് ലീല ബൻസാലി, അനുരാഗ് ബാസു, ശങ്കർ, രാജു ഹിരാനി, കമൽഹാസൻ, പ്രിയദർശൻ, ഇംതിയാസ് അലി എന്നിവർ അവരിൽ ശ്രദ്ധേയരാണ്. ഹോളിവുഡിലെ തിരക്കഥാകൃത്തും സംവിധായകനുമായ ഡുവാൻ അഡ്‌ലർ (Duane Adlar) നുവേണ്ടി സ്റ്റെപ് അപ്പ് എന്ന ഹോളിവുഡ് ചിത്രത്തിലും വർക്ക് ചെയ്തു.

ഓരോ ഈരണ്ടു ചിത്രങ്ങൾക്കു ശേഷവും ഞാൻ ഒരു ബ്രേക്ക് എടുക്കാറുണ്ട്. ഈ കാലഘട്ടം ഞാൻ പരസ്യചിത്രങ്ങളിലൂടെയുള്ള പരീക്ഷണങ്ങൾക്കായി ചെലവഴിക്കും. അങ്ങനെ അഞ്ഞൂറോളം പരസ്യങ്ങൾ ഞാൻ ഷൂട്ടു ചെയ്തു. പരമ്പരാഗത ശൈലികളെ ഉപേക്ഷിച്ച് വ്യത്യസ്തവും കലാമൂല്യമുള്ളതുമായ പരസ്യചിത്രങ്ങൾ പല മൾട്ടിനാഷണൽ കമ്പനികൾക്കും വേണ്ടി ചെയ്തു കൊടുത്തു. നമ്മുടെ ക്രിയേറ്റിവിറ്റിയിൽ പൂർണ്ണ സ്വാതന്ത്ര്യം ലഭിക്കുന്നു എന്നുള്ളതുകൊണ്ട് ആഡ് ഷൂട്ടിംഗ് എനിക്ക് വളരെ പ്രിയപ്പെട്ടതും സംതൃപ്തി നൽകുന്നതുമാണ്. ഇത് മനസ്സിനെ പുതുക്കി ലഘുവാക്കി അടുത്ത സിനിമയക്ക് പാകപ്പെടുത്തിയെടുക്കുന്നു.

എല്ലാത്തരം ഫോട്ടോഗ്രാഫിയിലും ഹരമുള്ളതിനാൽ കുറെയധികം മ്യൂസിക് ആൽബങ്ങൾ, ഷോർട്ട് ഫിലിമുകൾ, ഡോക്യുമെന്ററികൾ എന്നിവയിലും ഞാൻ വർക്കു ചെയ്തു. M.I.A.ക്കുവേണ്ടി ചെയ്ത വർക്ക് എടുത്തു പറയാവുന്നതാണ്.

## അംഗീകാരങ്ങൾ

അതിയായി ആഗ്രഹിച്ചിട്ടില്ലെങ്കിലും സ്റ്റേറ്റ് അവാർഡുകളും ഫിലിംഫെയർ അവാർഡുകളും ഉൾപ്പെടെ ദേശീയവും അന്തർദേശീയവുമായി ധാരാളം അവാർഡുകളും അംഗീകാരങ്ങളും എനിക്കു ലഭിച്ചിട്ടുണ്ട്. ഫ്രാൻസ് ഫിലിം ഫെസ്റ്റിവലിൽ 23-ാമത് കോണ്ടിനെന്റൽ അവാർഡ് ലഭിച്ചു. ജയരാജിന്റെ ശാന്തം എന്ന സിനിമയിലൂടെയാണ് ഇത് ലഭിച്ചത്. നാം ആത്മാർത്ഥമായി ജോലി ചെയ്താൽ ഈശ്വരനും പ്രകൃതിയും നമ്മോടൊപ്പം നിൽക്കും എന്നതിന്റെ തെളിവായിരുന്നു ആ സിനിമയുടെ ക്ലോസിംഗ് ഷോട്ട്. അക്രമാസക്തരായി പാഞ്ഞു വരുന്ന ആൾകൂട്ടത്തിൽ ഉയർത്തിപിടിച്ച കത്തിമുനയിൽ സമാധാനത്തിന്റെ പ്രതീകമായി വന്നിരിക്കുന്ന തുമ്പി ഒരു നാചറൽ ഷോട്ടായിരുന്നു.

ഒരു രാത്രി ഈ അവാർഡ് വിവരം ജയരാജ് എന്നെ വിളിച്ചു പറയുമ്പോൾ സന്തോഷംകൊണ്ട് ഞാൻ ഫ്ളാറ്റിനു പുറത്തേക്ക് ഇറങ്ങിയോടി. അല്പവസ്ത്രധാരിയായി (ഇല്ല എന്നു തന്നെ പറയാം) ഫ്ളാറ്റിനു ചുറ്റും ഞാനോടി നടന്നു. തന്റെ വിശ്വപ്രസിദ്ധമായ കണ്ടുപിടുത്തത്തിനു ശേഷം അർക്കിമിഡെസ് ഓടിയതിനു സമാനമായിരുന്നു അത്.

എന്റെ ഷോട്ടുകൾ കണ്ടിട്ട് ലോകപ്രശസ്തരും ഞാൻ ആരാധിക്കുന്നവരുമായ പല സിനിമാട്ടോഗ്രാഫേഴ്സും പറഞ്ഞ നല്ല വാക്കുകളാണ് ഏറ്റവും വലിയ അവാർഡായി ഞാൻ കാണുന്നത്.

തമിഴ്നാട് എനിക്കു ജന്മം നൽകി. കേരളം എന്നെ പരിപാലിച്ചു. ബോംബെ എനിക്കു രൂപവും വളർച്ചയും നൽകി. അവിടുത്തെ സഹപ്രവർത്തകരും ടെക്നീഷ്യൻസും വളരെ സ്നേഹവും പ്രോത്സാഹനവും നൽകി വരുന്നു. കേരളത്തിൽ വരുമ്പോൾ ഇവിടെ ലഭിക്കുന്ന സ്നേഹവും കരുതലും വളരെ ഹൃദയസ്പർശിയാണ്. ഭാവിയിൽ മലയാളത്തിൽ കൂടുതൽ വർക്കു ചെയ്യണമെന്ന് ആഗ്രഹമുണ്ട്.

## വർക്ക്

വർക്കിനേപ്പറ്റി പറയുകയാണെങ്കിൽ എല്ലാത്തരം ഫോട്ടോഗ്രാഫിയോടും എനിക്കു പ്രണയമാണ്. നിഴലിനും വെളിച്ചത്തിനുമിടയിലുള്ള ഒരു ധ്യാനമാണ് എനിക്കു ഫോട്ടോഗ്രാഫി. പരമ്പരാഗത മാർഗ്ഗങ്ങൾ വിട്ട് ചെയ്തിട്ടുള്ള പല സീനുകളും കണ്ട് പഴയതും പുതിയതുമായ പ്രഗൽഭരായ പല ഫിലിം മേക്കേഴ്സും അഭിനന്ദിച്ചിട്ടുണ്ട്.

ഡയറക്ടർ പറയാനുദ്ദേശിക്കുന്ന കഥയുടെ ഒഴുക്ക് ഇടമുറിയാതെ കാഴ്ചക്കാരുടെ ഭാവനയിലേക്ക്, ഓരോ ഫ്രെയിമുകളും അതിന്റെ ചാരുതയോടെ, പകർന്നു കൊടുക്കണം. പല ഡയറക്ടേഴ്സും സ്വന്തമായ ഒരു ശൈലി അനുവർത്തിച്ചു പോരുന്നവരായിരിക്കും.



എന്നാൽ ഞാൻ അവരെ പതിവു രീതികൾ വിട്ട് വ്യത്യസ്തമായ ഷോട്ടുകളെടുക്കാൻ പ്രേരിപ്പിക്കാറുണ്ട്.

## അനുഭവങ്ങൾ

അനുഭവങ്ങൾ പറയാൻ മണിക്കൂറുകളോളം പറഞ്ഞാലും ഒരു ബുക്കു മുഴുവനെഴുതിയാലും തീരുന്നതല്ല. സോഫിയ കോപ്പോള (Sofia coppola) യുടെ ലോസ്റ്റ് ഇൻ ട്രാൻസ്ലേഷനിൽ കൊറിയയേയും യുഎസ്സിനേയും ഷൂട്ട് ചെയ്ത രീതിയിൽ ആകൃഷ്ടനായി വേട്ടയാട് വിളയാട് എന്ന സിനിമയ്ക്കായി ന്യൂയോർക്ക് സിറ്റി ഷൂട്ടു ചെയ്യാൻ ഞാൻ തീരുമാനിച്ചു. ടോപ്പ് ആംഗിളിലാണ് സിറ്റി കവർ ചെയ്യേണ്ടത്. അതിന് ഒരു കോപ്റ്ററിൽ കയറി. കോപ്റ്ററിന്റെ ഡോറുകൾ അടച്ചപ്പോൾ അതു തുറന്നിടാൻ ഞാൻ നിർബന്ധിച്ചു. പുറത്തു ശക്തമായ തണുപ്പായതിനാൽ പൈലറ്റിന് എതിർപ്പുണ്ടായിരുന്നു. വ്യക്തമായ ഫ്രേയിമുകൾ ലഭിക്കുവാൻ അത് ആവശ്യമായതിനാൽ എന്റെ നിർബന്ധത്തിന് അവർ വഴങ്ങി. അങ്ങനെ ന്യൂയോർക്ക് സിറ്റി പല രീതിയിൽ ദൃശ്യഭംഗിയോടെ ഷൂട്ടു ചെയ്തു. പ്രതീക്ഷിച്ചതുപോലെ ഷൂട്ടുചെയ്തു കഴിഞ്ഞപ്പോഴാണ് എന്റെ കാലുകൾ തണുപ്പു കാരണം മരവിച്ചിരിക്കുന്നതായി മനസ്സിലായത്. പെട്ടെന്നു തന്നെ ശരീരം മുഴുവനും തണുത്തു മരവിച്ചു. മരണത്തോടടുക്കുകയാണ് എന്നെനിക്കു തോന്നി. ഞാൻ മരിച്ചാൽ ബോഡി എങ്ങിനെയും ചെന്നൈയിലെത്തിക്കണമെന്ന് ഞാൻ ഡയറക്ടറോടു പറഞ്ഞു. പിന്നെ എനിക്കൊന്നും ഓർമ്മയില്ല. എങ്ങനെയോ അവർ ജീവൻ നിലനിർത്തി. അങ്ങനെ ഒരു രണ്ടാം ജന്മമായി ഇത്.

'ബർഫി' ഷൂട്ടു ചെയ്യുമ്പോൾ എനിക്കു ഡെങ്കിപ്പനി ബാധിച്ചു. പ്ലേറ്റ്ലെറ്റ് കൗണ്ട് അപകടകരമായ വിധം കുറഞ്ഞു. പക്ഷേ ഞാൻ ഷൂട്ടിംഗ് നിർത്തിയില്ല. ഡോക്ടർ പോലും അത്ഭുതപ്പെട്ടു. ഈ ലവലിൽ കൗണ്ട് കുറഞ്ഞ ഒരു വ്യക്തിക്ക് ബെഡ്ഡിൽ നിന്നും എഴുന്നേൽക്കാൻപോലും കഴിയില്ല. പക്ഷേ ഒരു റസ്റ്റ് പോലും എടുക്കാതെ ഡങ്കുവിനെ കീഴ്പ്പെടുത്തി എന്നു പറയാം.

രാംലീലയുടെ ഷൂട്ടിംഗിനിടെ ഒരപകടത്തിൽ എന്റെ കൈ ഒടിഞ്ഞു. അവർ എന്നെ ഹോസ്പിറ്റലിൽ എത്തിച്ചു. അടുത്ത പത്തു മിനിട്ടിൽ പ്ലാസ്റ്ററിട്ട കൈയുമായി ഞാൻ ഷൂട്ടിംഗ് തുടർന്നു.

കേൾക്കുമ്പോൾ അവിശ്വസനീയമായി തോന്നാം എന്നാൽ എനിക്ക് ലിവിംഗ് എന്നാൽ വർക്കിംഗ് എന്നാണ്. വർക്കില്ലെങ്കിൽ മരിച്ചതിനു തുല്യവും.

സിനിമ എന്റെ ജീവിതമാണ്. എന്റെ ശ്വാസമാണ്. സിനിമയ്ക്കുവേണ്ടി എനിക്ക് മറ്റെന്തും ഉപേക്ഷിക്കുവാൻ കഴിയും എന്നാൽ മറ്റെന്തിനു വേണ്ടിയും എനിക്കു സിനിമയെ ഉപേക്ഷിക്കുവാൻ കഴിയില്ല. ഇതു തന്നെ എന്റെ ആത്മാവും.

## DOP എന്ന നിലയിൽ

But what exactly is cinematography? The cinematographer-also known as the Director of Photography, or "DP"-though one of the most obscure members of the production team, is responsible for all the visual elements of a film. He or she makes every creative choice related to composition, lighting, and camera motion-anything that audiences can see in a given shot. The DP determines everything from color to depth-of-field-how much of the shot is in focus versus how much is blurry-from zoom to the positioning of people and objects within any given frame. '

ഇതൊരു ചെറിയ കാര്യമല്ല. ഓരോ സിനിമയുടേയും ദൃശ്യഭംഗിയും കഥയുടെ ഒഴുക്കും സിനിമാട്ടോഗ്രാഫറുടെ ഉത്തരവാദിത്വത്തിൽ വരുന്നു. ഡയറക്ടർ ആഗ്രഹിക്കുന്ന രീതിയിൽ ദൃശ്യഭംഗിയും ഫ്രേയിമുകളുടെ അടുക്കും ഒഴുകിയെത്തണം. അതു ക്യാമറയുടെയോ ലെൻസിന്റെയോ ലൈറ്റുകളുടെയോ തെരഞ്ഞെടുപ്പുകളിൽ മാത്രം ഒതുങ്ങുന്നില്ല. ഒരു ഡയറക്ടറുടെ ഏറ്റവുമടുത്ത സഹപ്രവർത്തകൻ DOP യാണ്. ചില സംവിധായകർ അവരുടെ മനസ്സിനിണങ്ങിയ സിനിമാട്ടോഗ്രാഫറെ സ്ഥിരമായി ഉപയോഗിക്കാറുണ്ട്. സ്റ്റീഫൻ സ്പിൽബർഗിന്റെ 'ഷിൻഡ്‌ലേഴ്സ് ലിസ്റ്റ്' മുതൽ എല്ലാ ചിത്രങ്ങളും പോളീഷ്കാരനായ ജാനുസ് കാമിൻസ്കി (Janusz Kaminski) ആണ് ചെയ്തത്. ക്രിയേറ്റിവിറ്റി, ടെക്നിക്കൽ ക്വാളിറ്റി, ചിന്തയിലെ പക്വത, വിശദാംശങ്ങളിലെ ശ്രദ്ധ, പിന്നെ കുറെ ഭാഗ്യവും ഇതെല്ലാം ചേരുമ്പോഴാണ് നല്ലൊരു ഷോട്ടു ലഭിക്കുന്നത്. ഈ വംശത്തിൽ ആയിരിക്കുവാനാണ് ഞാനും ഇഷ്ടപ്പെടുന്നത്. ഒരു ഫ്രെയിം നൽകുന്ന ഫീലിംഗ്, അതാണ് ഏറ്റവും പ്രധാനം.

സിനിമ ഒരു കളക്ടീവ് ആർട്ടാണ്. ഇതിൽ എല്ലാ കലാരൂപങ്ങളും ചേർന്നിരിക്കുന്നു. നാട്യം,



രവി വർമ്മൻ, ശർമ്മിള,
ദർശന വർമ്മൻ, ആർജിത് വർമ്മൻ



ദർശന വർമ്മൻ വരച്ച ചിത്രം



ആർജിത് വർമ്മൻ വരച്ച ചിത്രം

സാഹിത്യം, സംഗീതം, നൃത്തം, ചിത്രകല, കായികാഭ്യാസം തുടങ്ങി എല്ലാ കലകളും. എന്നാൽ ഇവയെല്ലാം ആസ്വാദകന്റെ ഭാവനയെ ത്രസിപ്പിക്കും വിധം അവതരിപ്പിക്കുന്നത് മികവുറ്റ ഒരു സിനിമാട്ടോഗ്രാഫർ നൽകുന്ന ദൃശ്യാനുഭവങ്ങളിലൂടെയാണ്.

**പുതിയ വർക്ക് സഞ്ജുവിനെപ്പറ്റി**

ഇതൊരു ആത്മകഥയുടെ (Bio pic) ആവിഷ്ക്കാരമാണ്. പക്ഷേ സാധാരണ ഒരു ഡോക്യുമെന്ററി എടുക്കുംപോലെയാകരുതെന്ന് ഞങ്ങൾക്ക് ആഗ്രഹമുണ്ടായിരുന്നു. അതിൽ സിനിമാറ്റിക് ഫീൽ കൊണ്ടുവരാനാണ് ശ്രമിച്ചത്. സഞ്ജയ് ദത്തിന്റെ ജീവിതത്തിലെ വ്യത്യസ്തങ്ങളായ അനുഭവങ്ങളെ അതിന്റെ തീവ്രതയോടെ അവതരിപ്പിക്കാനാവശ്യമായ ഫ്രെയിമുകളാണ് ഒരുക്കിയത്. കൂടുതലും ക്ലോസ്സപ്പ് ഷോട്ടുകളായിരുന്നു. 70 ദിവസം കൊണ്ടാണ് ഷൂട്ട് പൂർത്തിയാക്കിയത്. ഞങ്ങളുടെ ശ്രമം വിജയിച്ചു എന്നാണ് സിനിമയുടെ വിജയവും ജനങ്ങളുടെ അഭിപ്രായവും തെളിയിച്ചത്.

To me Cinematography is more about life, than about light...

അദ്ധ്വാനിച്ചു കിട്ടുന്ന നല്ലൊരു ഫ്രെയിമിനേക്കാൾ വിലപിടിച്ചതായോ സ്വന്തമായോ എനിക്കു മറ്റൊന്നും തോന്നാറില്ല.

എല്ലാം ഇരുളിൽ നിന്നും തുടങ്ങിയതാണ്. ബൈബിളിൽ പറയും പോലെ, ദൈവം വെളിച്ചമുണ്ടാകട്ടെ എന്നു പറയുമ്പോൾ ഇരുൾമാറി വെളിച്ചം വന്നു. ഇരുളും വെളിച്ചവും രണ്ടും ഒരുപോലെ എന്നെ അത്ഭുതപ്പെടുത്തുന്നു. പ്രകാശത്തെ സൃഷ്ടിച്ചത് ദൈവമാണെങ്കിൽ അതുവരെ ലോകത്തെ ഗ്രസിച്ചിരുന്ന ഇരുളിനെ സൃഷ്ടിച്ചത് ആരായിരുന്നിരിക്കും?

ഫോട്ടോഗ്രാഫി എന്നാൽ ഇരുളിനെ വെളിച്ചം കൊണ്ട് കീറിമുറിക്കലാണ്. എന്റെ സ്വപ്നങ്ങൾ അനശ്വരവും അനന്തവുമായ അതിരുകളില്ലാത്ത വിഹായസിലെ ഫ്രെയിമുകളാണ്. എന്റെ അസ്തിത്വവും വ്യക്തിത്വവും കല മാത്രമാണ്.

**കുടുംബം**

വർഷം മുഴുവനും ജോലിയിൽ മുഴുകുമ്പോഴും ഞാൻ അടിസ്ഥാനപരമായി ഒരു 'ഫാമിലിമാൻ' ആണ്. ഭയമില്ലാതെ ജീവിക്കുവാൻ അച്ഛൻ എനിക്കു ജീനുകൾ തന്നു. എല്ലാ നായികമാരേയും സുന്ദരമായ ഫ്രെയിമുകളിലേക്ക് ആവാഹിക്കുവാൻ പ്രേരണയായത് എന്റെ അമ്മയുടെ മുഖമാണ്. എൻജിനീയറിംഗ് ഗ്രാജ്വേറ്റായ സുന്ദരിയായ എന്റെ ഭാര്യ (ശർമ്മിള) സ്വന്തം കരിയർ സ്വപ്നങ്ങളെ ഉപേക്ഷിച്ച് എന്നേയും മകളേയും(ദർശന വർമ്മൻ) മകനേയും (ആർജിത് വർമ്മൻ) പരിപാലിക്കുന്നു. മക്കൾ രണ്ടു പേരും പെയിന്റിംഗ് കലയിൽ താൽപര്യം ഉള്ളവരാണ്.

എന്റെ മക്കൾ അവരുടെ അമ്മയോട് കളിച്ചുല്ലസിക്കുമ്പോൾ എനിക്ക് അവരോട് അസൂയ തോന്നാറുണ്ട്. എന്റെ പഴയ കഥകൾ പറയാൻ തുടങ്ങിയാൽ അവർ ചെവി പൊത്തി പിടിക്കും അവർക്ക് ആ കഥകൾ താങ്ങാനാവില്ല. എനിക്കു നഷ്ടപ്പെട്ട എന്റെ ബാല്യം എന്നെ വേട്ടയാടുന്നു. അടിസ്ഥാനപരമായി ഒന്നും മാറുന്നില്ല. ലോകത്തെ അത്ഭുതത്തോടെയും ആകാംക്ഷയോടെയും നോക്കിക്കാണുന്ന ആ പഴയ 12 വയസ്സുകാരൻ ഇപ്പോഴും എന്നിലുണ്ട്.

**ഭാവി**

ഒന്നും പ്ലാനിംഗ് പോലെയല്ല

As Dale Carnegie had famously said

"I live in day-tight compartment."

Only today matters, neither yesterday nor tomorrow.

ഇന്നു മാത്രമാണ് ജീവിതം

ഇന്നലെയുമല്ല

നാളെയുമല്ല

To me life is a process of eternal learning.

എല്ലാവരും പറയുന്നു ജീവിതം ജീവിച്ചു തീർക്കാനുള്ളതാണന്ന്. എന്നാൽ എനിക്ക് ജീവിതം അനശ്വരതയിലേക്കുള്ള പ്രയാണത്തിന്റെ പഠനകാലമാണ്. ●

**എം.കെ.എം.**

IIT-JEE / NEET-AIIMS ENTRANCE

# Darsana Academy

Managed by CMI fathers

# *Dreams Take Wings at Darsana*

## JEE MAIN 2018 TOPPERS

AIR 143
KERALA 11



THEJUS RAJAGOPAL
2017 Rank : 19,638
with us - 2018 Rank : **143**

AIR 77 (SC)



MANJUSHA K.P.
2017 Rank : 1,03,000
with us - 2018 Rank : **77**

AIR (PH) 148
CUSAT 4



ABHILASH K.U.

AIR (OBC) 753
CUSAT 9



ATHUL KRISHNA

## THE PRIDE OF DARSANA 2017

All India NEET RANK (OBC) 25



AJITHKUMAR A.
(MCH, TVM)

JIPMER (SC) 44
NEET RANK 175
AIIMS 77



JISHA RAJ
JIPMER, Pondicherry

IISER KVPY RANK 15



SREEYAS SREEKUMAR
(IISER, TVM)

## ELITE AMONG THE STARS






**NEET 2018 AT A GLANCE**

| AIR | No. of aspirants |
|---|---|
| 1 - 200 | 2 |
| 201 - 1000 | 28 |
| 1001 - 10000 | 174 |

## OUR 95.5% OF MEDICAL STUDENTS QUALIFIED IN THE NEET EXAM

**JEE Main 2018 AT A GLANCE**

| Score | No. of aspirants |
|---|---|
| 150 & above | 28 |
| 100 to 149 | 155 |
| 75 to 99 | 192 |




## ADMISSION CONTINUES

# REPEATERS 2018-19

**NEET, JIPMER: JEE (MAIN), KEAM, IIST, IISER, BITSAT, CUSAT**

ELIGIBILITY: 12th completed students

KOTTAYAM & THIRUVALLA - July/September

Duration : 1 Year

HOSTEL FACILITIES FOR BOYS & GIRLS

**FREE REPEATERS BATCH**
100% Fee Concession

NEET Scores above 475
JEE MAIN Scores above 200
KERALA ENGG. Scores above 600

ONE YEAR INTENSIVE COURSE FOR
**IIT/AIIMS-2019**
ADMISSION STARTED

**Special NEET batch in English for Tamilnadu students**
ELIGIBILITY: 12th completed students

**+1 / +2 Schooling with IIT/AIIMS** SPECIAL BATCH
KOTTAYAM ▸ At Lourdes
THIRUVALLA ▸ Near Christ ▸ Bethany, Vennikkulam

**+1 / +2**
TUITION + ENTRANCE
**NEET/JEE MAIN**
▸ Evening Batch
▸ Weekend Batch

**+1 / +2 IIT/AIIMS**
Weekend batch

**IIT/AIIMS Foundation**
For 6th, 7th, 8th, 9th, 10th Classes.

IIT-JEE / NEET-AIIMS ENTRANCE
**Darsana Academy**
Managed by CMI fathers

**KOTTAYAM**
Riverview Campus, Nagampadam,
Ph: +91481 2561371/72, 85476 73001/2/9

**THIRUVALLA**
Muthoor, Ph: +91 469 3290767,
8547673003 / 4 / 10

OTHER CENTERS

| KATTAPPANA | CHERTHALA | ADOOR | PATHANAMTHITTA | CHENGANNUR | CHAMBAKKULAM |
|---|---|---|---|---|---|
| 8547673005/6 | 8547673007 | 9495691807 | 8547673008 | 8547673010 | 8547673004 |

www.darsanaacademy.com | E-mail: admissions@darsanaacademy.com | *Director:* Fr. Thomas Puthussery CMI









**CREW**



Client : JOHN'S UMBRELLA
Product : Automatic 3 Fold Reverse Umbrella
Agency : Monsoon Brand communications
Creative Director : Kumar Neelakandan
Production House : TVC Factory
Producer : Sijoy Varghese
Director : Abin Cleatus
DOP : Pramod K Pillai
Editor : Kiran Thomas
Art : Diljith M Das
Costume Styling : Jeni Abin
Make up : Pinky, Eby

Director's team : Jeni Abin , Alwin Cleatus
Bibin Antony, Melbin Thomas
Line producer : Javed Chempu
Still Photography : Sibi Cheeran Photography, Sibi Cheeran
Post Production Head : Dinu Paul
CG : Coconut Bunch Creations pvt ltd, Bani Chand, Vinoj Vasanthakumar
Music : Taise Abraham
Mixed and Mastered : Eby Thomas
Grading : Vyshak Shiva, INK & WATER Post
Accounts Manager : Justine Thomas



The Signature Of Elegance...






**CREW**



Director : Prasanth Murali
Production House : Steamengine Films
Cinematographer : Prakash Velayudhan
Editor : Nikhil Venu
Colourist : Sreekumar Nair
Music Director : Mathews Pulickan

Associate Director : Manikandan
Costumer : Sruthy Nygil
Make up : Vikas V.S.
Still photographer : Seny P Arukattu
Line Producer : Anvar Sadiq
Marketing Head : Dhanya

Production Controller : Anoop Krishna
Models : Mushkaan
Floor : Royal Vision
Studio : Cinema Salone

JV 4 HOME

your dream home solution





## CREW



Produced & Directed by Aneesh R Babu. DOP: Pramod K Pillai Models: Robin Sohi, Haelyn Shastri Client: J V 4 HOME, Bye Pass Road, Ayathil, Kollam. Managing Director J V 4 HOME: Johnson Vincent Production House: Kautilya Frames, Kottarakkara & Kochi Location: J V 4 HOME Showroom Dialogues & Project Designer: Ajeesh R Babu Cuts: Bibin Paul Samuel Music: Shankar Sharma Colourist: Sreekumar Nair Associate Director : Harris Hassan Makeup Artist: Jaseena Kadavil Costume Designer: Jin C Thomas Art Director: Suriya Raj Creative Contributor: Dheepa Nair Lyrics: Sandhoop Singer: Sanoop Kumar Still Photography: Ajith Sankar Assistant Director: Renjith K P Spot Cuts: Nijeesh Biju Asst Art: Sujish Vallikkunnam Asst Still: Rahul G Voice Over Artist: Shashi Dubbing Artist: Sharika Sound & DTS Mixing Engineer : Shefin Edit Studio: 7E Studios, Kakkanad, Chembumukku. DI Colour Graded: Cinema Salone, Vennala, Ernakulam Sound & DTS 5.1 Mixing Studio: Soundman Kochi Making Video: Padmakumar Pappan Making video editor : Srikesh Sreenivas Camera Unit: Sree Mookambika Enterprises, Focus Puller: Sushanth Sreeni Camera Assistants: Shyju, Harish Costumes: Sahasra Boutique, Angamaly Makeup Studio : Jaseena Kadavil Makeup Studio , Cochin Light Unit: J.J.CINE VISION .ERNAKULAM Robin.P.J.(CHIFF), Ranjeev, Anoop Chandran Sumesh Paniker, Vinod Jimmy Jib Unit: Vaishali Movies Creations, Jib Operator: Madhu Visakh, Devaraj, Sasi, Anu Ajayan, Ashwin








## CREW



Produced & Directed By : Aneesh R Babu , DOP : Pappinu Client : SAMIYAS WEDDING ARCADE , VILAKKUDI , KUNNICODE, Team SAMIYAS : Sabeer S ,Saleem S , Sulfikar S Models : Laya Krishna, Viviya Santh, Editing : Nikhil Venu, Music : Sankar Sharma, Production Controller : Harshan Pattazhy , Costume Designer : Remya Suresh, Makeup Artist: Rajisha Sasi, Art Direction : Manoj, Lyrics :Arathi Mohan , Singers : Vaishakh C Madhav, Anjana Balakrishnan, Colourist : Vineesh Vijayan, Associate Directors : Harris Hassan, Biju Dev, Voice Over artist : Angel Shijoy, 1st AD : Ajeesh Babu, Colour Lab : Black Maria kochi, Location : Shenduruny Wildlife Sanctuary, Production House : Kautilya Frames.








**CREW**



Produced and Directed by Aneesh R Babu Client: Abharana Mahal Gold & Diamonds, Kayamkulam & Harippad Team Abharana Mahal: Babu I, Binu Ismail Production House: Kautilya Frames, Kottarakkara Location: Krishnapuram Palace, Kayamkulam, DOP: Nithin Thalikkulam Cuts: Nikhil Venu Music: Sankar Sharma, Models: Akkshita, Megha Mathew, Surabhi Santhosh Colourist: Sreekumar Nair Production Controller: Harshan Pattazhy Still Photography : Seny P Arukattu Project Designer : Ajeesh R Babu Make Up Artist : Jaseena Kadavil, Costume Designer: Jin C Thomas Art Director: Suriya Raj, Creative Contributor: Adithi Mohan Associate Director: Harris Hassan, Associate DOP: Bavi Bhaskaran, Lyrics: Remya Sandheep, Singer: Deepa Palanad, Asst. Directors: Kiran Vasanthakumar, Vishnu K Kamal, Voice Over: R J Mike Stills Asst: Aravind, Vivek Sound Engineer: Eby Thomas Edit Studio: Blue Pencil Media Creation, Ernakulam DI Colour Graded: Cinema Salone, Ernakulam, Sound Studio: Sound Good, Ernakulam DTS 5.1 Mixing Studio: Soundman Kochi DTS Mixing Engineer: Shefin, Making Video: Cherish Media, Padmakumar, Pappan, Costumes : Sahasra Boutique , Angamali, Camera Unit: Anand Cine Service Outdoor and Crane Unit: Cineplus Kochi Cineplus Cheif: Suji Jimmy, Jib Unit: Vaishali Movies Creations, Madhu (Chief)

LA ADORA





**CREW**



| | |
|---|---|
| Client | : La Adora Beauty Soap |
| Director | : Ta Basheer |
| Production House | : Adorn Ad Media |
| DOP | : Manju Lal |
| Creative Director | : Shakkira Basheer |
| Editor | : Shameer Khan |
| Executive Production | : Ta Basheer , Shakira Basheer |
| VFX | : Virus Postprodution Mumbai |
| Makeup | : Rathish Thambi |
| PrOduction Exicutive | : Johnson |
| Mixing Studio | : Sound Art Chennai |
| Dubbing Studio | : Lal Media |
| Online Colouring | : Sujith Mumbai |
| Ads | : Shahanavas, Hari |
| Stills | : Sayed Mk |
| Music | : Ajmal |
| Models | : Anju , Vanditha & Baby Shreya |
| Location | : Bpm Hyper Market |

# ചമ്പക്കുളം മൂലം വള്ളംകളി

ഓണം കേരളീയർക്ക് ആഘോഷങ്ങളുടെ കാലമാണ്. അതിൽ പ്രധാനം വള്ളംകളിയത്രേ. ഓരോ വർഷവും കേരളത്തിലെ വള്ളംകളികൾ ആരംഭിക്കുന്നത് ചമ്പക്കുളം മൂലം വള്ളംകളിയിലൂടെയാണ്. മൂലം വള്ളംകളിയുടെ ആരംഭം കേരളചരിത്രവുമായി ബന്ധപ്പെട്ടു കിടക്കുന്നു.

'അതുകൊണ്ട് കളവ് എന്ന ശബ്ദം പോലും അവിടെ കേൾക്കാനില്ല. മലയാളികൾ ദൈവസൃഷ്ടിയിലുള്ള കള്ളന്മാരിൽ അഗ്രേസന്മാരായിരുന്നതിനാൽ എനിക്ക് ഇക്കാര്യത്തിൽ വളരെ അത്ഭുതം തോന്നി' എന്ന് ഡച്ച് കമാന്റർ ന്യൂഹാഫ് തന്റെ രാജ്ഞിക്ക് എഴുതിയ കത്തിൽ പുറക്കാടിനെപ്പറ്റി പരാമർശിക്കുന്നു.

## അമ്പലപ്പുഴയെന്ന ചെമ്പകശ്ശേരി രാജ്യം

'പുറക്കാട്' ചെമ്പകശ്ശേരിയെന്നും അമ്പലപ്പുഴയെന്നും അറിയപ്പെട്ടിരുന്ന ഒരു നാട്ടുരാജ്യത്തിന്റെ തുറമുഖമായിരുന്നു അമ്പലപ്പുഴയെന്ന പഴയ ചെമ്പകശ്ശേരി രാജ്യം. ആലപ്പുഴയിൽ അമ്പലപ്പുഴ, ചേർത്തല, കാർത്തികപ്പള്ളി താലൂക്കുകളുടെ ചില ഭാഗങ്ങളും ചേർന്നതായിരുന്നു.

കിഴക്ക് കായലും (T.S. കനാൽ) പടിഞ്ഞാറ് അറബിക്കടലുമാണ് ചെമ്പകശ്ശേരിയുടെ അതിരുകൾ. ചെമ്പകനാട്, വാനോർ നദീപുരം എന്നീ പേരുകളിലാണ് മഹാകവി കുഞ്ചൻ നമ്പ്യാർ ചെമ്പകശ്ശേരിയെ വിവരിച്ചിരിക്കുന്നത്. 'ചെമ്പക' എന്ന ഒരു തരം കപ്പൽ ഇവിടെ ഉപയോഗിച്ചിരുന്നതിനാൽ 'ചെമ്പകനാട്' എന്ന പേരും ഈ പ്രദേശത്തിനു കിട്ടി. കുടമാളൂരെ ഒരു നമ്പൂതിരി ഇല്ലപ്പേരാണ് ചെമ്പകശ്ശേരിയെന്ന സത്യവും ഓർമ്മിക്കേണ്ടതുണ്ട്.

നമ്പൂതിരി ബ്രാഹ്മണരാണ് ചെമ്പകശ്ശേരിയെ ഭരിച്ചിരുന്നത്. 'ദേവനാരായണൻ' എന്ന് പ്രജകൾ ബഹുമാനപൂർവ്വം അവരുടെ രാജാവിനെ വിളിച്ചിരുന്നു. രാജ്യത്തിന്റെ ഉത്ഭവത്തെപ്പറ്റി രേഖകൾ ഒന്നും തന്നെ ലഭ്യമല്ല. എന്നാൽ ചെമ്പകശ്ശേരി രാജാവിന്റെ മൂലഗൃഹം കുടമാളൂരിലാണ്. അവരുടെ ആഗമനത്തിനു മുൻപ് ഈ പ്രദേശം ഭരിച്ചിരുന്നത് നമ്പ്യാതിരികളായിരുന്നുയെന്ന് പല വിദേശ എഴുത്തുകാരും സാക്ഷ്യപ്പെടുത്തുന്നുണ്ട്. പ്രക്കാട്ടടികൾ എന്നാണ് അവരെ ബഹുമാന സൂചകമായി വിളിച്ചിരുന്നത്.

ചരിത്ര പ്രസിദ്ധമാണ് അമ്പലപ്പുഴ ശ്രീകൃഷ്ണ ക്ഷേത്രം. ഐശ്വര്യത്തിന്റെ വൻ കലവറയായിരുന്നു ചെമ്പകശ്ശേരിയെന്ന നാട്ടുരാജ്യം. ചെമ്പകശ്ശേരി രാജ്യത്തിന്റെ ഉത്ഭവം എങ്ങനെയെന്ന് തെളിയിക്കുക അസാധ്യമെങ്കിലും അമ്പലപ്പുഴ ശ്രീകൃഷ്ണ ക്ഷേത്രത്തിന്റെ ഉത്ഭവം ഏറെക്കുറെ വ്യക്തമാണ്. ഒന്നിലധികം കഥകളാണ് നിലവിലുള്ളത്. ഒരു ദിവസം വില്വമംഗലത്ത് സ്വാമിയാർ മുരളിവായിക്കുന്ന ശ്രീകൃഷ്ണനെ ദർശിക്കാൻ ഭാഗ്യമുണ്ടാവുകയും അക്കാര്യം തിരുമനസ്സിനെ അറിയിക്കുകയുമുണ്ടായി. മറ്റൊരു ദിവസം തിരുമനസ്സുമൊത്ത് വയലിൽക്കൂടി യാത്രചെയ്യവെ ഇരുവരും വേണു നാദം കേൾക്കുകയും തിരുമനസ്സിന് ദേവസാന്നിധ്യം അനഭവപ്പെടുകയും ചെയ്തതിനാൽ അവിടെ ഒരു അമ്പലം നിർമ്മിക്കുവാൻ ഉത്തരവിടുകയും ചെയ്തു.



### കടിയക്കോലിന്റെ പരാജയമോ പുതുമനയുടെ വിജയമോ ?

കൃഷ്ണശിലയിൽ നിർമ്മിച്ച വിഗ്രഹം പ്രതിഷ്ഠിക്കുന്നതിന്റെ ഉത്തരവാദിത്വം കുടമാളൂർകാരനായ കടിയക്കോലിന്റേതായിരുന്നു. എന്നാൽ പുതുമന നമ്പൂതിരിക്ക് മാന്യമായ ഒരു സ്ഥാനം തിരുമനസ്സ് കൽപ്പിച്ചിരുന്നു. പ്രതിഷ്ഠിക്കുന്നതിനു മുൻപ് നിർമ്മിക്കപ്പെട്ട വിഗ്രഹം അശുദ്ധമാണന്ന് പുതുമന അഭിപ്രായപ്പെട്ടു. കടിയക്കോലും പുതുമനയും തർക്കമായി. പുതുമന പൂജാപാത്രമെടുത്ത് വിഗ്രഹത്തിന്റെ ഉദരഭാഗത്ത് ഒന്നു കൊട്ടി. അത്ഭുതമെന്നു പറയട്ടേ, ഒരു തവള പുറത്തു ചാടി ഒപ്പം കുറച്ച് ജലവും. കൃത്യ സമയത്ത് വിഗ്രഹ പ്രതിഷ്ഠ നടത്താൻ വൈകിയാൽ തങ്ങളുടെ ദേശത്തിന് എന്തെങ്കിലും ആപത്ത് വരുമോയെന്ന് എല്ലാവരും ഭയപ്പെട്ടു. പ്രശ്നം വച്ചതിന്റെ ശേഷം വില്വമംഗലം സ്വാമി പ്രതിവിധി കൽപ്പിച്ചു.

സന്താനഗോപാലം കഥയിൽ 3 വിഗ്രഹങ്ങളാണ് ഭഗവാൻ അർജ്ജുനന് ദാനം ചെയ്യുന്നത്. അതിൽ ഒന്ന് കുറിച്ചി കരിങ്കുളത്തുണ്ടെന്നും അതാണ് ചെമ്പകശ്ശേരിയിൽ പ്രതിഷ്ഠിക്കാൻ യോഗ്യമെന്നും വില്വമംഗലം സ്വാമി അരുൾ ചെയ്തു. കേൾക്കേണ്ട താമസം മേൽപ്പറഞ്ഞ പ്രകാരം വിഗ്രഹം കൊണ്ടുവരാൻ തിരുമനസ്സ് പാറയിൽ മേനോനോട് കൽപിച്ചു.

എന്നാൽ മറ്റൊരു പ്രശ്നം ഇതിന് തടസ്സമായി. ചെമ്പകശ്ശേരി രാജ്യം കുറുച്ചി പ്രദേശം ഉൾപ്പെടുന്ന തെക്കുംകൂർ രാജ്യവുമായി സ്വരചേർച്ചയിലായിരുന്നില്ല. അതുകൊണ്ട് ജനങ്ങളുടെ ഐശ്വര്യത്തിനും അഭിവൃദ്ധിക്കും വേണ്ടി നിലകൊള്ളുന്ന അമ്പലത്തിലെ പ്രതിഷ്ഠ കവർന്നിട്ടോ അനുമതി ഇല്ലാതെയോ കൈവശപ്പെടുത്തി കടത്തിക്കൊണ്ടുവരാൻ പാടില്ല. എല്ലാവരും ധർമ്മസങ്കടത്തിലായി. തിരുമനസ്സ് പാറയിൽ മേനോനെയും അഴിക്കകത്ത് അറുമുഖം അരയനേയും ഈ കൃത്യം ഏൽപ്പിക്കുകയും അതിനായി ഇരുവരും പടയാളികളോടൊപ്പം കുറിച്ചിയിൽ എത്തിച്ചേരുകയും ചെയ്തു.

അമ്പലപ്പുഴയിലെ പ്രതിഷ്ഠക്കുയോഗ്യമായ വിഗ്രഹം സ്ഥിതി ചെയ്യുന്ന കുറിച്ചി കരിങ്കുളം ക്ഷേത്രത്തിന്റെ ഊരാണ്മ വലിയ മഠത്തിൽ പണിക്കരെ ഇരുവരും ചെന്നു കണ്ട് തങ്ങളുടെ ആഗമന ഉദ്ദേശം അറിയിച്ചു. ലേശം ഭീഷണിപ്പെടുത്തിയും അനുനയത്തിലും സംസാരിച്ചപ്പോൾ അദ്ദേഹം സമ്മതിക്കുകയും വിഗ്രഹത്തോടൊപ്പം പണിക്കരും അദ്ദേഹത്തിന്റെ കുടുംബവും ചെമ്പകശ്ശേരിയിൽ എത്തി അഭയം പ്രാപിച്ചു എന്നുമാണ് ഐതീഹ്യം. വിഗ്രഹം കടത്തിക്കൊണ്ടു പോകുമ്പോൾ അറിയിപ്പായിട്ട് കതിനാവെടി പൊട്ടിച്ചെന്നും ചോദിച്ചാൽ കിട്ടാത്തതുകൊണ്ടും അപഹരിക്കാൻ പാടില്ലാത്തതുകൊണ്ടും വിഗ്രഹം എടുത്തുകൊണ്ടു പോകുമ്പോൾ ഞങ്ങൾ ഇതു കൊണ്ടുപോകുന്നു എന്നു വിളിച്ചു പറഞ്ഞുകൊണ്ടു പോയെന്നുമാണ് മറ്റൊരു കേൾവി.

അങ്ങനെ പുണ്യനദിയായ പമ്പയിൽകൂടി ശ്രീകൃഷ്ണ വിഗ്രഹം ചെമ്പകശ്ശേരിയിലേക്ക് കടത്തിക്കൊണ്ടു പോകവേ അസ്തമയം അടുത്തതു കൊണ്ടോ ശത്രുസൈന്യത്തെ ഭയന്ന് രക്ഷക്കു വേണ്ടിയോ മറ്റോ ചെമ്പകശ്ശേരി ദേവനാരായണൻ തിരുമനസ്സിന്റെ ആശ്രിതനായ ഒരു നസ്രാണി മാപ്പിളശ്ശേരി ഇട്ടിതൊമ്മന്റെ ഗൃഹത്തിൽ മനോഹരമായ പാർത്ഥസാരഥി വിഗ്രഹം ഇറക്കിവെക്കുകയും



അമ്പലപ്പുഴ ശ്രീകൃഷ്ണ ക്ഷേത്രം



കല്ലൂർകാട് പള്ളി

അത്താഴപൂജ അനുഷ്ഠിക്കുകയും ചെയ്തു. അടുത്ത ദിവസം ഈ സുവാർത്തയറിഞ്ഞ് അനേകായിരങ്ങൾ, ഹിന്ദുക്കളും നസ്രാണികളും ഇട്ടിതൊമ്മന്റെ ഗൃഹത്തിൽ എത്തിച്ചേരുകയും ആഘോഷമായി ശ്രീകൃഷ്ണ ഭഗവാന്റെ വിഗ്രഹം തിരുമനസ്സിന്റെ സാന്നിധ്യത്തിൽ ചെമ്പകശ്ശേരിയിലേക്ക് എഴുന്നള്ളിച്ചാനയിച്ചു എന്നുമാണ് കഥ.

എന്നാൽ മാപ്പിളശ്ശേരി കടവിലല്ല നെടുമുടിമഠത്തിൽ ക്ഷേത്രത്തിലാണ് ഭഗവാന്റെ വിഗ്രഹം ഇറക്കിയതെന്നും പറയുന്നു. കഥ എങ്ങനുയുമാകട്ടെ ഇട്ടിയുടെ ഗൃഹം പുതുക്കിപ്പണിതപ്പോൾ ദേവസ്ഥാനമായ ആ പാവന സ്ഥലം അറമുറിയാക്കി അവിടെ പൂജയും പ്രർത്ഥനയും ചെയ്യണമെന്നും അതിലേക്കായി ഒരു വാഴക്കുമ്പ് വിളക്ക് സമ്മാനിക്കുകയും അതിന്റെ എണ്ണ ചിലവിലേക്ക് അമിച്ചകരി സർവ്വേ 234/3, 274/5 ൽ 2 പറ നിലവും 257/2, 274/1 സർവ്വേകളിൽ 27 സെന്റ് ചിറയും തിരുമനസ്സ് കൽപ്പിച്ചു നൽകുകയും ചെയ്തു. ഇപ്പറഞ്ഞ പ്രാർത്ഥനാമുറിയും വിളക്കും ഇന്നും ഈ തറവാട്ടിൽ കാണാവുന്നതാണ്.

എല്ലാവർഷവും മിഥുനം മൂലം നാളിൽ രാജാവിന്റെ പ്രതിനിധികളും രാജാവിന്റെ ക്ഷേത്രങ്ങളുടെ ഭരണാധികാരികളും ദേവസ്വം ഭാരവാഹികൾ ഭക്തജനങ്ങൾ എന്നിവർ ചമ്പക്കുളത്ത് വരികയും മൂലം വള്ളംകളി കെങ്കേമമായി ആഘോഷിക്കുകയും ചെയ്യുന്നു. AD 427 ൽ ചെമ്പകശ്ശേരി രാജാവിനാൽ സ്ഥാപിക്കപ്പെട്ട കല്ലൂർക്കാട് പള്ളിയിൽ വികാരിയച്ചനെകണ്ട് ഇന്ന് ചെമ്പകശ്ശേരി തമ്പുരാന്റെ മൂലവും കാലവുമാണ് എന്നു പറയുകയും സംഭാവന സ്വീകരിക്കുകയും ചെയ്യുന്നു. അവിടെ നിന്നും മാപ്പിളശ്ശേരി തറവാട്ടിലെത്തി അമ്പലപ്പുഴയിൽ നിന്നുമുള്ള പാൽപായസവും പ്രസാദവും ഗൃഹനാഥനെ ഏൽപ്പിക്കുകയും അദ്ദേഹത്തിന്റെ കൈയ്യിൽ നിന്നും സംഭാവന സ്വീകരിക്കുകയും ചെയ്യുന്നു.

കേരളം എന്നും മതസൗഹാർദ്ദങ്ങൾക്ക് പേരുകേട്ട നാടാണ്. മതങ്ങളെപോറ്റി വളർത്തിയ ഒരു സംസ്കാരമാണ്. ആഴിയും മലയും കൈകോർത്തു കിടക്കുന്ന സുന്ദരമായ കേരളനാടിന്റേത്. മതവും ഭാഷയും അന്നവും തരുന്ന മണ്ണിനോട് ചേർന്നു ജീവിച്ച മലയാളികൾ അദ്വൈതത്തിന്റെ വക്താക്കളാണ്. ആ സംസ്ക്കാരം ഇന്നും കേരളത്തിൽ നിലനിൽക്കുന്നു - യഹൂദന്റെ പള്ളികളിലും ഹിന്ദുവിന്റെ അമ്പലങ്ങളിലും കാവുകളിലും മുസൽമാന്റെ മസ്ജിദുകളിലും ദർഗ്ഗകളിലും.

നൂറ്റാണ്ടുകൾ പിന്നിട്ടിട്ടും പല കടമ്പകൾ തരണം ചെയ്ത ചമ്പക്കുളം മൂലം വള്ളംകളി രാജകീയമായി ഇന്നും ആഘോഷിക്കുന്നു. ചങ്ങനാശ്ശേരി രൂപതയുടെ സ്ഥാപകനായ റവ.ഡോ.ബിഷപ്പ് തോമസ് കുര്യാളശ്ശേരിയുടെ അഭ്യർത്ഥന മാനിച്ചാണ് ശ്രീമൂലം തിരുനാൾ മഹാരാജാവ് തിരുമനസ്സ് അമ്പലപ്പുഴ ശ്രീകൃഷ്ണ ക്ഷേത്രത്തിന്റെ ഉത്സവം കൊണ്ടാടാൻ ഒരു വള്ളംകളി മത്സരത്തിന് അനുമതി നൽകിയത്. അക്കാലങ്ങളിൽ രാജകുടുംബത്തിന്റെ മേൽ നോട്ടത്തിലാണ് നടന്നിരുന്നത്. എന്നാൽ ഇന്ന് ഈ കരകളിലെ ജനങ്ങളാണ് വള്ളംകളി നടത്തുന്നത്. നെടുമുടി, ചമ്പക്കുളം എന്നിവിടങ്ങളിലെ നാനാജാതി ജനങ്ങളും അവർക്ക് നേതൃത്വം കൊടുക്കാൻ തഹസീൽദാർ, റവന്യൂ ഓഫീസർ എന്നിവരും അടങ്ങിയ ഒരു കമ്മറ്റിയാണ് മൂലം വള്ളംകളിയുടെ നടത്തിപ്പുകാർ. ഇതിന്റെ ചിലവിലേക്കുള്ള പണം ജനങ്ങളിൽ നിന്നും ലഭിക്കുന്ന സംഭാവനയും അമ്പലപ്പുഴ ദേവസ്വം, കല്ലൂർകാട് പള്ളി, ടൂറിസം വകുപ്പ് എന്നിവർ നൽകുന്ന വിഹിതത്തിൽ നിന്നുമാണ് എന്നാലും മൂലം വള്ളംകളിയുടെ പൂർണ്ണ ഉത്തരവാദിത്വം റവന്യൂ ഓഫീസറുടേതാണ്. വെള്ളപ്പൊക്കം, പട്ടിണി എന്നീക്കാരണങ്ങളാൾ ഏതാനും വർഷങ്ങൾ മുടങ്ങിയതല്ലാതെ മൂലം വള്ളംകളി ഇന്നും രാജകീയമായി കൊണ്ടാടുകയും കേരളത്തിലെ ആദ്യത്തെ വള്ളംകളിയെന്ന നിലയിൽ മറ്റ് വള്ളംകളികൾക്ക് ആരംഭം കുറിക്കുന്നതിനോടൊപ്പം മതസൗഹാർദ്ദത്തിന്റെ ഒരു മാതൃക ലോകത്തിന് കാട്ടിക്കൊടുക്കുകയും ചെയ്യുന്നു.

*കടപ്പാട് :*


1. അമ്പലപ്പുഴ ശ്രീകൃഷ്ണ ക്ഷേത്രം
   (Dr. അമ്പലപ്പുഴ ഗോപകുമാർ)
2. വേണാടിന്റെ പരിണാമം
   (ശ്രീ. കെ.ശിവശങ്കരപ്പണിക്കർ)
3. കല്ലൂർക്കാട് പള്ളിയും സുറിയാനി ക്രിസ്ത്യാനികളും
   (ജേക്കബ് ജെ. കുര്യാളശ്ശേരി)
4. KCYMA വിശുദ്ധ ശ്ലീബാപള്ളി, പുറക്കാട്


**ജഗന്നാഥ്**



"Being the richest man in the cemetery doesn't matter to me. Going to bed at night saying we've done something wonderful… that's what matters to me." - Steve Jobs




# ക്യാമറ എങ്ങനെ ഉപയോഗിക്കാം

പ്രഫഷണൽ ക്യാമറകളും അവയുടെ വിവിധ ആക്സസറികളും വിദഗ്ദ്ധമായി ഉപയോഗിക്കണമെങ്കിൽ അതിന്റെ പ്രവർത്തനങ്ങളെപ്പറ്റി ശാസ്ത്രീയമായി അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്. അവയെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്ന ലേഖനപരമ്പര.

## ഡിഎസ്എൽആർ ക്യാമറാ ലെൻസുകൾ: സൂം ലെൻസും വൈഡ് ആങ്കിൾ ലെൻസും


50 mm Lens


24-70 mm Lens


Wide angle Lens (7-14 mm)



Zoom Lens (18-55 mm)

കഴിഞ്ഞ ലക്കത്തിനു തൊട്ടുമുൻപുള്ള ലക്കം നമ്മൾ ലെൻസുകളെക്കുറിച്ചു വിവരിച്ചിരുന്നത് ഓർമ്മിക്കുമല്ലോ. (ഫോട്ടോയിലെ റെഡ് ഐ എഫക്ടിനെക്കുറിച്ചായിരുന്നു കഴിഞ്ഞലക്കം വിശദമാക്കിയിരുന്നത്). ഈ ലക്കത്തിൽ വിവിധ തരത്തിലുള്ള ചിത്രങ്ങൾ എടുക്കുന്നതിന് ഉപയോഗിക്കുന്ന ലെൻസുകളെ കുറിച്ചാണ് പറയുന്നത്.

സാധാരണയായി ലെൻസു മാറ്റി ഇടുന്നതരം ക്യാമറ വാങ്ങുന്നതിനൊപ്പം നമുക്ക് ഒരു ലെൻസു ലഭിക്കാറുണ്ട്. ഇത് പലപ്പോഴും ലെൻസുകളെക്കുറിച്ചു പറഞ്ഞപ്പോൾ സൂചിപ്പിച്ച കണ്ണിന്റെ കാഴ്ചക്കു തുല്യമായ 50 mm ലെൻസുകളായിരിക്കും ലഭിക്കുക. കണ്ണു കാണുന്നതുപോലെയുള്ള ചിത്രങ്ങളായിരിക്കും ഈ ലെൻസ് നമുക്ക് നൽകുക. എന്നാൽ ദൂരെയുള്ള വസ്തുക്കൾ, ഏറ്റവും അടുത്തുള്ള വസ്തുക്കൾ എന്നിവയൊക്കെ ചിത്രീകരിക്കാനായി വിവിധ തരം ലെൻസുകൾ ആവശ്യമാണ് അവയിൽ ചിലതാണ് ഈ ലക്കത്തിൽ പരിചയപ്പെടുത്തുന്നത്.

### സൂം ലെൻസ്

ഒന്നിലധികം ഫോക്കൽ ലെങ്തുകളെ കേന്ദ്രീകരിച്ച് ചിത്രങ്ങൾ എടുക്കാൻ സഹായിക്കുന്ന ലെൻസുകളാണ് സൂം ലെൻസുകൾ. കുറച്ചു ദൂരെയുള്ള വസ്തുക്കളെ ലെൻസിലുള്ള വലയം തിരിച്ച് സൂം ചെയ്ത് വസ്തുവിനെ നമുക്കാവശ്യമുള്ള അടുപ്പത്തിൽ ക്രമീകരിക്കുന്നതിന് ഈ ലെൻസ് സഹായിക്കുന്നു. ഉദാഹരണത്തിന് ഒരു ലെൻസിൽ 24-70 mm എന്നാണ് ഫോക്കൽ ലെങ്ത് സൂചിപ്പിച്ചിരിക്കുന്നതെങ്കിൽ ഇതിനിടയിലുള്ള 35 mm, 50 mm എന്നീ ഫോക്കൽ ലെങ്തുകളിലും ഈ ലെൻസ് ഉപയോഗിച്ച് ചിത്രം എടുക്കാനാകും. ഒരു ലെൻസിനു പകരം ഒന്നിലധികം ലെൻസുകളുടെ ശ്രേണി ക്രമീകരിച്ചാണ് ഇതു സാധ്യമാക്കുന്നത്.

### വൈഡ് ആങ്കിൾ ലെൻസ്

നമുക്ക് വിശാലമായൊരു പ്രകൃതി ദൃശ്യം പകർത്തേണ്ടതുണ്ട് എന്നുകരുതുക. നാം ഉപയോഗിക്കുന്ന ലെൻസിന്റെ പ്രത്യേകത അനുസരിച്ചായിരിക്കും ദൃശ്യത്തിന്റെ വ്യാപ്തി ചിത്രത്തിൽ പ്രകടമാകുക. ഒരു സൂം ലെൻസാണ് നാം ഉപയോഗിക്കുന്നതെങ്കിൽ പരിമിതമായൊരു ഏരിയ മാത്രമേ നമുക്ക് ചിത്രീകരിക്കാനാകൂ. എന്നാൽ സ്റ്റാൻഡാർഡ് ലെൻസിനും താഴെ ഫോക്കൽ ലെങ്തുള്ള ഒരു ലെൻസാണ് ഉപയോഗിക്കുന്നതെങ്കിൽ നമുക്ക് കൂടുതൽ ഏരിയാ ചിത്രത്തിൽ ഉൾക്കൊള്ളിക്കാനാകും. (നീളം കൂടിയ കുഴലിൽ കൂടി കാണുന്നതിലും കൂടുതൽ കാര്യങ്ങൾ നീളം കുറഞ്ഞ കുഴലിൽ കൂടി കാണാനാകുന്നത് ഓർമ്മിക്കുക.) ഈ പ്രത്യേകതയുള്ള ലെൻസുകൾ 50 mm നു താഴെ ഫോക്കൽ ലെങ്ത് ഉള്ളതായിരിക്കും. ഇവയെയാണ് വൈഡ് ആങ്കിൾ ലെൻസുകൾ എന്ന് പറയുന്നത്. പ്രകൃതി ദൃശ്യം, ഗ്രൂപ്പ് ഫോട്ടോകൾ എന്നിവക്ക് സാധാരണയായി വൈഡ് ആങ്കിൾ ലെൻസുകളാണ് ഉപയോഗിക്കുക.



**എബി കെ. ജോർജ്ജ്**
ക്യാമറ സ്കാൻ, കോട്ടയം





# ആപ്പിളും ഐഫോണും പിക്സാറുമായി ലോകത്തെ മാറ്റി പ്രതിഷ്ഠിച്ച സ്റ്റീവ് ജോബ്സ്

**ഭാഗം –7**

പേഴ്സണൽ കമ്പ്യൂട്ടറുകൾ, സംഗീതം, ആനിമേഷൻ ചലച്ചിത്രങ്ങൾ, ടാബ്ലെറ്റ്, ഫോണുകൾ, ഡിജിറ്റൽ പബ്ലിഷിംഗ്, കമ്പ്യൂട്ടിംഗ് എന്നീ വ്യവസായങ്ങളിൽ വിപ്ലവം സൃഷ്ടിച്ച് ലോകത്തെ മാറ്റിമറിച്ച സർഗ്ഗാത്മക പ്രതിഭയായ സ്റ്റീവ് ജോബ്സിനെപ്പറ്റിയുള്ള ലേഖന പരമ്പര.

## ആപ്പിൾ ലോഗോ

ആപ്പിൾ II പ്രൊഫഷണൽ നിലവാരത്തിൽ അവതരിപ്പിക്കാനാണ് സ്റ്റീവ് ജോബ്സ് തീരുമാനിച്ചത്. അതിനായി സിലിക്കൺ വാലിയിലെ പ്രമുഖ പരസ്യക്കമ്പനിയുടമയായ ജെറിസ് മക്കെന്നയെ ഉപയോഗപ്പെടുത്തി. പിറ്റ്സ്ബർഗ്ഗിലെ തൊഴിലാളി കുടുംബത്തിൽ പിറന്ന മക്കെന്ന കോളേജ് വിദ്യാഭ്യാസം പൂർത്തിയാക്കാതെ സ്വന്തം പരസ്യക്കമ്പനി തുടങ്ങിയ ആളാണ്.

റോബ് ജാനോഫ് എന്ന ആർട്ട് ഡയറക്ടർ ആപ്പിൾ പഴത്തിന്റെ രണ്ടു രൂപങ്ങൾ വരച്ചുണ്ടാക്കി, പൂർണ്ണ രൂപത്തിലുള്ള ഒന്നും കുറച്ചുഭാഗം കടിച്ചെടുത്തതുപോലെ മറ്റൊന്നും. കടിച്ചുമുറിച്ച ആപ്പിളാണ് ജോബ്സ് ലോഗോ ആയി തെരഞ്ഞെടുത്തത്.

## ആപ്പിൾ II – ഒരു സംഭവം

1977 ഏപ്രിലിൽ സാൻഫ്രാൻസിസ്ക്കോയിൽ സംഘടിപ്പിച്ച വെസ്റ്റ്കോസ്റ്റ് കംപ്യൂട്ടർ ഫെയറിലാണ് ആപ്പിൾ II അവതരിപ്പിച്ചത്. കറുത്ത വെൽവെറ്റുകൊണ്ടു പൊതിഞ്ഞ മേശപ്പുറത്ത് ജാനോഫിന്റെ പുതിയ ലോഗോയും മൂന്ന് ആപ്പിൾ II കമ്പ്യൂട്ടറും പ്രദർശിപ്പിച്ചു.

മൈക്ക് മെർക്കുല സ്റ്റീവിനെയും വോസ്നിയാക്കിനെയും സാൻഫ്രാൻസിസ്ക്കോയിലെ ഒരു ടെയിലറുടെയടുത്തെത്തിച്ച് പുതിയ സൂട്ടുകൾ തയ്പിച്ച് ധരിപ്പിച്ചിരുന്നു. ആ വേഷവിധാനത്തിൽ തങ്ങൾ വ്യത്യസ്ഥരായവരാണെന്ന് അവർക്കു തോന്നി. സ്റ്റീവ് തന്റെ ഉപകരണം കമ്പ്യൂട്ടർ പ്രേമികളുടെ മുന്നിൽ ഭംഗിയായി അവതരിപ്പിച്ചു. ഫലമോ? മുന്നൂറ് കമ്പ്യൂട്ടറുകൾക്ക് ഓർഡർ ലഭിച്ചു. കൂടാതെ അവിടം സന്ദർശിച്ച ജാപ്പനീസ് വസ്ത്ര വ്യാപാരിയായ മിസുഷിമ സാത്യോഷ്യ ആപ്പിളിന്റെ ജപ്പാനിലെ വിതരണക്കാരനാവുകയും ചെയ്തു. എല്ലാറ്റിന്റെയും പിന്നിൽ മർക്കുലയുടെ മാർക്കറ്റിംഗ് വൈഭവവുമുണ്ടായിരുന്നു.

ഫാക്ടറിയിൽ സ്റ്റീവും വോസ്നിയാക്കും തമ്മിലുള്ള വൈകാരിക സംഘട്ടനം തുടർന്നു കൊണ്ടിരുന്നു. സ്റ്റീവ് ആളുകളോടു ക്രൂരമായി പെരുമാറും. പക്ഷേ ഉള്ളതെല്ലാം പങ്കിട്ട് ഒരു കുടുംബംപോലെ കഴിയണമെന്നായിരുന്നു വോസിന്റെ മോഹം. വോസ് കുട്ടികളെപ്പോലെയാണെന്നും വളരാൻ താൽപ്പര്യമില്ലെന്നും ജോബ്സ് കുറ്റപ്പെടുത്തി. സസ്യഭക്ഷണം മാത്രം കഴിക്കുന്നതുകൊണ്ട് കുളിക്കുകയോ സുഗന്ധം പൂശുകയോ വേണ്ടെന്നായിരുന്നു സ്റ്റീവിന്റെ വിശ്വാസം. മീറ്റിംഗുകളിൽ വൃത്തിയില്ലാത്ത കാലുകളുമായി വരുന്ന അയാളെ പുറത്താക്കി. ചിലപ്പോൾ മാനസ്സിക സംഘർഷം കുറയ്ക്കാൻ ടോയ്ലറ്റിൽ കാലുകൾ മുക്കിവെയ്ക്കുന്ന അയാളുടെ ശീലം ജോലിക്കാരിൽ അറപ്പുളവാക്കി.

തരക്കേടില്ലാത്ത വിറ്റുവരവും വിതരണക്കാരുടെയും





റോബ് ജാനോഫ്

ഗുണഭോക്താക്കളുടെയും ഒരു നിരയും പന്ത്രണ്ടോളം ജീവനക്കാരുമുള്ള ഒരു കമ്പനിയായി ആപ്പിൾ. ഫാക്ടറി ജോബ്സിന്റെ ഗാരേജിൽ നിന്ന് സ്റ്റീവൻസ് ക്രീക്കിലെ ഒരു വാടകക്കെട്ടിടത്തിലേക്കു മാറ്റി. കൂപെർട്ടിനോയിലുള്ള ചോലമരപ്പാതയിലെ ആ മനോഹരമായ സ്ഥലം വോസും ജോബ്സും പഠിച്ചിരുന്ന സ്ക്കൂളിൽ നിന്നും ഒരു മൈൽ മാത്രം അകലെയായിരുന്നു. മൈക്ക് മർക്കുല ഫെയർചൈൽഡ് എന്ന സ്ഥാപനത്തിൽ ജോലി ചെയ്തിരുന്നപ്പോൾ സഹപ്രവർത്തകനും സുഹൃത്തുമായിരുന്നു മൈക്ക് സ്ക്കോട്ട്. 1977 ഫെബ്രുവരിയിൽ സ്ക്കോട്ടിന്റെ 32-ാം ജന്മദിനാഘോഷത്തിൽ പങ്കെടുത്തപ്പോൾ മർക്കുല സ്ക്കോട്ടിനെ ആപ്പിളിലേയ്ക്കു ക്ഷണിച്ചു. ജോബ്സിനെ നിയന്ത്രിക്കാൻ വേണ്ടിയായിരുന്നു സ്കോട്ടിനെ ആപ്പിളിന്റെ പ്രസിഡന്റായി നിയമിച്ചത്. ആപ്പിൾ തന്റെ സ്വന്തം സൃഷ്ടിയാണ് അതിനെ ഉപേക്ഷിക്കാൻ വയ്യെന്ന് എതിർത്തെങ്കിലും സ്റ്റീവിന് കീഴടങ്ങേണ്ടി വന്നു. സ്കോട്ടിന്റെ സ്റ്റീവിനോടുള്ള ആദ്യത്തെ നിർദ്ദേശം കുളി ശീലമാക്കാനായിരുന്നു. സ്റ്റീവ് ജോബ്സ് തന്റെ രീതികളിൽ ചെറിയ മാറ്റം വരുത്തി. ആഴ്ചയിൽ ഒരിക്കൽ കുളിക്കാമെന്നും സസ്യഭക്ഷണം തുടരുമെന്നും പറഞ്ഞു. ഇരുവരും പിടിവാശിക്കാരായിരുന്നു.

ലെ 90 ദിവസത്തെ വാറന്റി നൽകാമെന്ന് സ്കോട്ട് തീരുമാനിച്ചപ്പോൾ ഒരു വർഷത്തെ വാറന്റി കൊടുക്കണമെന്നായി സ്റ്റീവ്. അവസാനം സ്റ്റീവിനു തന്നെ കീഴടങ്ങേണ്ടി വന്നു.

കമ്പനി വിപണിയിൽ സജീവമായതുകൊണ്ട് ഈ തർക്കങ്ങളൊക്കെയും പറഞ്ഞു തീർക്കാൻ കഴിഞ്ഞു. ആപ്പിളിൽ മൂലധനം ഇറക്കാനായി സ്റ്റീവ് ആർതർ റോക്ക് എന്ന നിക്ഷേപകനെ സന്ധിച്ചു. മർക്കുലയുടെ നിർദ്ദേശപ്രകാരമായിരുന്നു അത്. ജോബ്സിന്റെ ദേഹത്തെ ദുർഗ്ഗന്ധം അസഹനീയമായിരുന്നെങ്കിലും ആപ്പിളിന്റെ പ്രവർത്തനം കണ്ടപ്പോൾ ആർതർ റോക്ക് പണമിറക്കി ബോർഡിൽ അംഗമായി. തുടർന്നുള്ള പതിനാറു വർഷം കൊണ്ട് ആപ്പിൾ II വ്യത്യസ്ത മോഡലുകളിലായി 60 ലക്ഷം കമ്പ്യൂട്ടറുകൾ വിറ്റു! പേഴ്സണൽ കമ്പ്യൂട്ടർ വ്യവസായത്തിലേക്കുള്ള കുതിച്ചു ചാട്ടമായിരുന്നു അത്.

വോസ്നിയാക്ക് കണ്ടുപിടിച്ച സർക്ക്യൂട്ട് ബോർഡിന്റെ രൂപകല്പനയും അനുബന്ധിച്ച സോഫ്റ്റ്വെയറുകളുടെ നിർമ്മാണവും ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും മഹത്തായ കണ്ടുപിടുത്തങ്ങളിലൊന്നാണ്. ജോബ്സാണ് വോസിന്റെ ബോർഡുകളെ കൂട്ടിയിണക്കി കൈകാര്യം ചെയ്യാൻ എളുപ്പമുള്ള പാക്കേജാക്കി വിപണിയിലെത്തിച്ചത്. ആപ്പിൾ II വോസ്നിയാക്കിന്റെ സൃഷ്ടിയാണെന്നും അദ്ദേഹത്തോട് ലോകം കടപ്പെട്ടിരിക്കുന്നെന്നും ജനം വിശ്വസിക്കുന്നു. ജോബ്സിന് അതു സഹിക്കുമോ? തന്റേതെന്നു പറയാവുന്ന ഒരു യന്ത്രം നിർമ്മിക്കാൻ അദ്ദേഹം നിർബ്ബന്ധിതനായി. താനല്ലാതെ മറ്റാരും അവകാശികളില്ലാത്ത മഹത്തായ ഒരു സൃഷ്ടി!

വോസ്നിയാക്ക് കണ്ടുപിടിച്ച സർക്ക്യൂട്ട് ബോർഡിന്റെ രൂപകല്പനയും അനുബന്ധിച്ച സോഫ്റ്റ്വെയറുകളുടെ നിർമ്മാണവും ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും മഹത്തായ കണ്ടുപിടുത്തങ്ങളിലൊന്നാണ്. ജോബ്സാണ് വോസിന്റെ ബോർഡുകളെ കൂട്ടിയിണക്കി കൈകാര്യം ചെയ്യാൻ എളുപ്പമുള്ള പാക്കേജാക്കി വിപണിയിലെത്തിച്ചത്. ആപ്പിൾ II വോസ്നിയാക്കിന്റെ സൃഷ്ടിയാണെന്നും അദ്ദേഹത്തോട് ലോകം കടപ്പെട്ടിരിക്കുന്നെന്നും ജനം വിശ്വസിക്കുന്നു.

സ്റ്റീവിന് ആപ്പിളിന്റെ പരിപൂർണ്ണതയിൽ അമിതഭ്രമവും സ്കോട്ടിന് പ്രായോഗികതയുമായിരുന്നു പ്രധാനം. ആപ്പിൾ II ന്റെ കവർ നിർമ്മിക്കാനുള്ള പ്ലാസ്റ്റിക് നൽകിയിരുന്നത് പ്ലാറ്റോൺ എന്ന കമ്പനിയാണ്. ചാരനിറത്തിലുള്ള രണ്ടായിരത്തിലധികം ഷേഡുകളുണ്ടായിരുന്നു പ്ലാറ്റോണിന്. അതിലൊന്നു പോലും സ്റ്റീവിന് ഇഷ്ടപ്പെട്ടില്ല. ദിവസങ്ങളോളം ആലോചിച്ചത് പെട്ടിയുടെ മൂലകൾ എത്രത്തോളം റൗണ്ടാക്കണമെന്നാണ്. എഞ്ചിനീയറിംഗ് ബെഞ്ചുകൾക്ക് ചാരനിറം മതിയെന്ന് സ്കോട്ട് പറഞ്ഞപ്പോൾ വെള്ളനിറം വേണമെന്ന് സ്റ്റീവ് വാശിപിടിച്ചു. ഈ തർക്കം ആരാണ് പർച്ചേസ് ഓർഡർ ഒപ്പിടേണ്ടതെന്ന അവസ്ഥയിലെത്തിച്ചു. മർക്കുല സ്കോട്ടിന്റെ കൂടെയായിരുന്നു. ആപ്പിൾ II ന് സാധാരണയുള്ളതുപോ

(തുടരും)

ബാറ്റൺ ബോസ്



# മാറുന്ന മീൻ കച്ചവടം



വലിയ വിദ്യാഭ്യാസ യോഗ്യതയും മികച്ച പ്രസ്ഥാനങ്ങളിൽ ജോലിയും നേടിയിട്ടും അവ ഉപേക്ഷിച്ച് മീൻ കച്ചവടത്തിനിറങ്ങുകയാണ് പുതിയ തലമുറ. ബ്രാൻഡഡ് മീൻ കടകൾ മീൻ വ്യവസായത്തിന് ഒരു പുതിയ മാനവും മാന്യതയും നൽകുകയാണ്.

## മീൻ പെരുമ

മീനിനെക്കുറിച്ച് പറയുമ്പോൾ ബംഗാളിൽ നിന്ന് തുടങ്ങണം. ഇന്ത്യയിലെ പ്രസിദ്ധരായ മീൻ തീറ്റക്കാർ ഇവരാണല്ലോ. ഇന്ത്യയിലെ ഏറ്റവും പ്രസിദ്ധമായ മത്സ്യമാണ് 'ഹിൽസ'. സ്വാമി വിവേകാനന്ദന്റെ ഇഷ്ടഭക്ഷണം. ബംഗാളിലെ പത്മായിൽ നിന്നും പിടിക്കുന്ന ഈ മത്സ്യം വിശിഷ്ടമാണ്. അറബികൾക്ക് ഹമൂർ പോലെയാണ് പോലെയാണ് ബംഗാളികൾക്ക് ഹിൽസ.

## ഓർമ്മകളിലേക്ക് നീങ്ങുന്ന മീൻ രുചികൾ

കളി വിജയങ്ങൾ മീൻകറി വച്ച് ആഘോഷിക്കുന്നവരാണ് ബംഗാളികൾ. പന്തുകളിയുടെ ആവേശച്ചൂട് ഇവർ മീൻ ചട്ടികളിലേക്ക് പകരും. ബംഗാളിലെ കുടയേറ്റക്കാരെ 'ബംഗ്ലാകൾ' എന്നാണ് വിളിക്കുന്നത്. ഈസ്റ്റ് ബംഗാളിന്റെ വലിയ ആരാധകരാണ് ഇവർ. ഈസ്റ്റ് ബംഗാൾ വിജയിച്ചാൽ ചെമ്മീൻ പാചകം ചെയ്താണ് ഇവർ ഇത് കൊണ്ടാടുക. മറുഭാഗത്ത് ബംഗാളിലെ തദ്ദേശീയരായിട്ടുള്ള 'ഗോട്ടികൾ' മോഹൻ ബഗാന്റെ ആരാധകരാണ്. ഇവർ ഹിൽസ പാചകം ചെയ്താണ് ബഗാന്റെ വിജയം ആഘോഷിക്കുക.

ബംഗാളിലെ കാളീക്ഷേത്രങ്ങളോട് ചേർന്ന് മീൻ പൊരിച്ച് വിൽക്കുന്നത് കാണാം. ഇവിടുത്തെ ബ്രാഹ്മണരും മീൻ മൂക്കറ്റം തട്ടിവിടും. അമ്പലങ്ങൾക്ക് ചുറ്റും പൊരിച്ച മീനിന്റെ മണവും അതിന്റെ പുകയും കാറ്റിനൊപ്പം അലസമായി നമ്മെ തഴുകിപ്പോകും... ഒരു ബാവുൽ ഗാനം പോലെ.....

മീൻതീറ്റയിൽ ബംഗാളികൾക്കൊപ്പം എത്തില്ലെങ്കിലും ഗോവക്കാരും മലയാളികളും ഒട്ടും പിന്നിലല്ല. റവ പുരട്ടി വറുത്തെടുക്കുന്ന ഗോവൻ പാചകത്തിന് പ്രത്യേക രുചിയുണ്ട്.

നമ്മുടെ നാട്ടിൽ മീനും മോരും ചേരില്ലെന്നാണ് പറയുക. എന്നാൽ കണ്ണൂരുകാർ ഇവ രണ്ടും ചേർത്ത് ഒന്നാന്തരം മീൻ കറി ഉണ്ടാക്കും.

## ജി.എസ്.ടിയിൽ പിടഞ്ഞ ഉണക്കമീൻ

പണ്ട് മത്സ്യം വിറ്റു പോകാതിരിക്കുമ്പോൾ ഇവയെ ഉപ്പു പുരട്ടി കടപ്പുറത്തിട്ട് ഉണക്കിയെടുക്കും. ഇതാണ് ഉണക്കമത്സ്യം. ചെമ്മീൻ സിനിമയിൽ മധു ഇത്തരം 'ചാപ്പകളുടെ' സമീപത്തിരുന്നാണ് 'കരളിലെ ഓളവും കരയിലെ മോഹവും അടങ്ങുകില്ലോമനേ... അടങ്ങുകില്ല.....' എന്നു പാടിയത്.

തൃശ്ശൂർകാർ 'ബ്രാൽ' എന്നു വിളിക്കുന്ന വരാൽ മത്സ്യം മഴക്കാലത്ത് പുഴകൾ നിറയുമ്പോൾ കൂട്ടത്തോടെ പാടങ്ങളിലേക്ക് കയറും. ഇവയെ നാട്ടുകാർ കുരുത്തി വച്ച് പിടിക്കും. ധാരാളം മത്സ്യം കിട്ടിയാൽ മഴക്കാലത്ത് ഉണക്കാൻ കഴിയാത്തതുകൊണ്ട് അടുക്കളയിലെ പാത്യാം പുറത്തിന്റെ മുകളിൽ 'കോറമ്പയായി ' തൂക്കിയിട്ട് പുക കൊള്ളിച്ച് ഉണക്കിയെടുക്കും. പണ്ടുകാലത്ത് പല വീടുകളുടെയും അടുക്കളയിൽ ഇങ്ങിനെ തൂങ്ങിക്കിടക്കുന്ന മീനിനെക്കാണാം. കുന്ദംകുളത്തുകാർ വരാലിനെ 'കണ്ണൻമീൻ' എന്നാണ് വിളിക്കുക. ഇങ്ങിനെ ഇങ്ങനെ ഉണക്കിയെടുക്കുന്നതാണ് സായിപ്പിന്റെ ഭാഷയിൽ 'smoked fish'.

ജി.എസ്.ടി. വന്നപ്പോൾ ഉണക്കമത്സ്യത്തിനും 5% ശതമാനം നികുതി വന്നു. ഇതിനെതിരെ ശക്തനിലെ ഉണക്ക മത്സ്യകച്ചവടക്കാർ ശക്തമായ സമരം മടത്തി. ഗുജറാത്ത് തിരഞ്ഞെടുപ്പിന്റെ ഭാഗമായി നികുതികൾ കുറച്ചപ്പോൾ ഉണക്കമത്സ്യവും അതിൽ ഇടം പിടിച്ചു. ഗുജറാത്ത് കടൽത്തീരം മീൻ പിടുത്തക്കാരുടെ മറ്റൊരു ചാകരയാണല്ലോ.

## മാറുന്ന മത്സ്യ വിഭവങ്ങൾ

മത്സ്യം ഉണക്കിയെടുക്കാൻ ഇപ്പോൾ പുതിയ തരം ഡ്രയറുകളൊക്കെ വിപണിയിലുണ്ട്. മാത്രമല്ല, മത്സ്യ സംസ്കരണം ഇന്ന് കോടികളുടെ കയറ്റുമതി കച്ചവടമാണ്. കൊച്ചി, ആലപ്പുഴ ഭാഗങ്ങളിൽ ധാരാളം ഫിഷ് എക്സ്പോർട്ട് യൂണിറ്റുകളുമുണ്ട്.

വെല്ലിങ്ങ്ടൺ ഐലന്റിലെ സെൻട്രൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫിഷറീസ് ടെക്നോളജി പുതിയ ഉത്പന്നങ്ങളും ബിസിനസ്സ് ആശയങ്ങളും സംരംഭകർക്ക് പരിചയപ്പെടു

ത്തുന്നതിനുള്ള അവസരം ഒരുക്കുന്നുണ്ട്. ഈ ആശയങ്ങൾ പ്രാവർത്തികമാക്കുന്നതിനുള്ള ബിസിനസ്സ് ഇൻകുബേഷൻ സൗകര്യവും അവിടെ ലഭ്യമാണ്.

ഫിഷ് കട്‌ലറ്റ്, ഫിഷ് നപ്പെറ്റ്സ് സ്നാക്കുകൾ തുടങ്ങി 'റെഡി ടു കുക്ക്' ഉത്പന്നങ്ങളുടെയും എക്സ്ക്രൂഡർ ഉത്പന്നങ്ങളുടേയും നിർമ്മാണത്തിന് ആവശ്യമായ പരിശീലനം ഇവിടെ ലഭ്യമാണ്.

മത്സ്യാവശിഷ്ടങ്ങളുടെ പുനരുപയോഗം, സമുദ്ര വിഭവങ്ങൾ ഉപയോഗിച്ചുള്ള ഔഷധങ്ങൾ, സൗന്ദര്യവർദ്ധക വസ്തുക്കൾ തുടങ്ങി പല സാധ്യതകളും ഇവർ സംരംഭകർക്ക് മുന്നിൽ തുറന്നിടുന്നു.

## മത്സ്യ വിപണനത്തിന് പുതിയ നിയമം

'കേരള ഫിഷ് ഓഷ്യനിങ്ങ് മാർക്കറ്റിംഗ് ആന്റ് ക്വാളിറ്റി മാനേജ്മെന്റ് ബിൽ' നിയമസഭയിൽ അവതരിപ്പിക്കാൻ തയ്യാറായിരിക്കുകയാണ്. ആ നിയമപ്രകാരം മത്സ്യലേലത്തിന് പങ്കെടുക്കണമെങ്കിൽ പെർമിറ്റ് നിർബന്ധമാണ്. അല്ലാത്തവർക്ക് ഒരു ലക്ഷം രൂപയാണ് പിഴ നൽകേണ്ടി വരിക. വീണ്ടും ആവർത്തിച്ചാൽ പിഴ അഞ്ചു ലക്ഷമായി ഉയരും. ബിൽ പ്രകാരം മത്സ്യവില നിശ്ചയിക്കുന്നതിനുള്ള അധികാരം സർക്കാരിനായിരിക്കും. ആ മിനിമം വില ലംഘിച്ചാൽ 50,000 രൂപ പിഴയൊടുക്കേണ്ടി വരും.

ഐസ് പ്ലാന്റുകൾ, സംഭരണകേന്ദ്രങ്ങൾ, സംസ്കരണ കേന്ദ്രങ്ങൾ, മത്സ്യം കൊണ്ടു പോകുന്നതിനുള്ള വാഹനങ്ങൾ എന്നിവയ്ക്കെല്ലാം പെർമിറ്റ് ആവശ്യമാണ്. ഹാനികരവും വിഷമയവും ഗുണനിലവാരമില്ലാത്തതുമായ മത്സ്യം വിൽക്കുന്നവർക്കും വിതരണക്കാർക്ക് എത്തിക്കുന്നവർക്കും കടുത്ത ശിക്ഷയാണ് ബില്ലിൽ ഏർപ്പെടുത്തിയിരിക്കുന്നത്. അന്യ സംസ്ഥാനങ്ങളിൽ നിന്നും വരുന്ന മത്സ്യം ചെക്ക് പോസ്റ്റുകളിൽ പരിശോധിക്കും. ഇതിനായി ഫിഷറീസ് ഡയറക്ടർ ചെയർമാനായ ഒരു സമിതിയും ബിൽ ശുപാർശ ചെയ്യുന്നുണ്ട്.

## 'പൂ... വെയ്.....' ആദ്യത്തെ ബ്രാൻഡ് മന്ത്രം

നമുക്ക് ഏറ്റവും സുപരിചിതമായ പരസ്യവാചകമാണ് 'പൂ...വെയ്' എന്ന മീൻ കച്ചവടക്കാരന്റെ നീട്ടിയുള്ള വിളി. ഈ മീൻവിളി കേട്ടാൽ അടുക്കളയിലെ തിരക്കിനിടയിലും അമ്മമാർ കാതോർക്കും. ഇനി അവർ കേട്ടില്ലെങ്കിൽ കോലായിൽ ചുരുണ്ട് കിടന്ന് കണ്ണടച്ച് ഉറങ്ങുന്ന കുറിഞ്ഞിപൂച്ച അതു കേൾക്കും.അവൾ മെല്ല എഴുന്നേറ്റ് മ്യാവൂ...മ്യാവൂ എന്ന് ചൊല്ലി വാലുയർത്തിപിടിച്ച്, കാലിൽ തൊട്ടുരുമ്മി പെണ്ണുങ്ങളെ സോപ്പിട്ട് മീൻ വാങ്ങിപ്പിക്കും. മനുഷ്യനെ മാത്രമല്ല മൃഗങ്ങളെയും കൊതിപ്പിക്കാൻ കഴിയുന്ന ഒറ്റ പരസ്യമേ മലയാളത്തിലുള്ളൂ. അതാണ് പൂ...വെയ് എന്ന മീൻവിളി.

## മീൻ ഓൺലൈനിലൂടെ

ചിതമ്പൽ കളഞ്ഞ് വൃത്തിയാക്കിയ മീൻ കഷണങ്ങളാക്കി കറിവയ്ക്കാൻ പാകത്തിന് നിങ്ങളുടെ വീട്ടിലെത്തിക്കാൻ ഒരു മിസ്കോൾ അടിച്ചാൽ മതി. ആറുകോടി രൂപയുടെ വിറ്റുവരവുള്ള 'ഫ്രഷ് ടു ഹോം.കോം' എന്ന കമ്പനിയാണ് ഇങ്ങിനെ ഒരു പരസ്യം പത്രങ്ങളിലൂടെ നൽകുന്നത്. ഇതുപോലുള്ള പല കമ്പനികളും ഇപ്പോൾ പ്രവർത്തിക്കുന്നുണ്ട്. ഒന്നാം തരം മത്സ്യമാണ് ഇവർ നൽകി വരുന്നത്.

## മലയാളി അംഗീകരിക്കാത്ത മീൻകച്ചവടക്കാർ

കടലിനെക്കുറിച്ച് ഏറെ വാചാലരാകുമ്പോഴും മീൻ കച്ചവടക്കാർ എന്നും പാർശ്വവത്ക്കരിക്കപ്പെട്ടവരായിരുന്നു. കേരളത്തിലെ പ്രധാന കയറ്റുമതി ഉത്പന്നമായി മീൻ വിലസിയിട്ടും ഇവരെ നാം അകറ്റി നിർത്തി. 'എം.ഐ.ടി.മൂസ' എന്ന സീരിയലാണ് മീൻകച്ചവടക്കാർക്ക് സമൂഹത്തിൽ ഒരു സ്ഥാനം അംഗീകരിച്ച് നൽകിയത്. ''മീൻമണമുള്ള വിരലുകൾ കൊണ്ട് ഈ സുഷിരത്തിൽ തൊടുമ്പോൾ ഒരു മിന്നൽ വന്ന് എന്റെ മനസ്സിനെ എങ്ങോട്ടാണ് കൊളുത്തി വലിക്കുന്നത്...?'' എന്ന് ശങ്കിക്കുന്ന മീൻ കച്ചവടക്കാരനായ ഒരു കവിയും നമുക്കുണ്ട്, പവിത്രൻ തീക്കുനി.

## ഐ.ബി.എമ്മിൽ നിന്നും മീൻ കച്ചവടത്തിലേക്ക്

പുലർകാല നടത്തത്തിനായി വീട്ടിൽ നിന്നും ഇറങ്ങിയപ്പോഴാണ് ഇലക്ട്രിക് പോസ്റ്റിൽ കഴിഞ്ഞ രാത്രി ആരോ കെട്ടിതൂക്കിയ പരസ്യഫലകം ശ്രദ്ധയിൽപ്പെട്ടത്. 'ചാകര' എന്നും അതിനടിയിലായി 'മീനിന്റെ പൂരം' എന്നും ബോർഡിലെഴുതിയിരുന്നു. ഒട്ടുമിക്ക പോസ്റ്റുകളിലും ഈ പരസ്യം തൂക്കിയിട്ടുണ്ട്.

ചെമ്മീനിന്റെ രൂപത്തിലാണ് 'ചാകര' എന്ന് എഴുതിയിരിക്കുന്നത്. കാണാൻ നല്ല ചേലുണ്ട്. ഏതോ പരസ്യക്കാരന്റെ ഭാവനയിൽ വിരിഞ്ഞതാകാം അത്. വീടിനടുത്തു തുടങ്ങിയ പുതിയ മീൻകടയുടെ പരസ്യമാണെന്ന് പിന്നീടാണ് മനസ്സിലായത്. എന്തായാലും ഒന്ന് കയറി നോക്കാമെന്ന് തീരുമാനിച്ചു.

ശീതികരിച്ച മീൻകടയിൽ മുപ്പത് വയസ്സ് തോന്നിക്കുന്ന ഒരു യുവാവ്. കുശലസംഭാഷണത്തിനിടയിൽ അയാൾ ഒരു എം.സി.എക്കാരനാണെന്നും ഐ.ബി.എം. ലെ ജോലി ഉപേക്ഷിച്ചാണ് മീൻകട തുടങ്ങിയതെന്നും മനസ്സിലായി. കൊടുങ്ങല്ലൂരിൽ നിന്നും മീൻ നേരിട്ട് കൊണ്ടുവന്നാണ് ഇവിടെ കച്ചവടം. എന്തായാലും കുറച്ച് കറുത്ത ആവോലി വാങ്ങി വീട്ടിലേക്ക് പോന്നു.

ദിവസങ്ങൾ കടന്നു പോയി. ഒരു ദിവസം പഴയ കറന്റ് ബുക്സിന്റെ മുൻപിൽ ഒരു കൂറ്റൻ പരസ്യം. 'മീനാണ് മോനേ'. വല്ല സിനിമയുടെ പരസ്യമാണെന്നാണ് ആദ്യം കരുതിയത്. ബോർഡിനു താഴെ 'കടലമ്മ' യെന്നും അതിനുതാഴെയായി വിലാസവും കണ്ടപ്പോഴാണ് ഇതും ഒരു മീൻകടയുടെ പരസ്യമാണെന്ന് മനസ്സിലായത്. ഇതും നമ്മുടെ വീടിനടുത്തുതന്നെ. ജയിലിന്റെ എതിർവശത്തായിട്ട്.

മീൻ കച്ചവടം ശരിക്കും മാറുകയാണ്. പണ്ടു ലുലുമാളിൽ മീൻ വിൽക്കുന്നിടത്ത് പോയപ്പോഴാണ് കടൽ ലുലുമാളിലേക്ക് കയറിവന്നതുപോലെ തോന്നിയത്. ഇപ്പോൾ തൃശ്ശൂരിലും സ്റ്റൈലൻ മീൻകടകൾ വന്നിരിക്കുന്നു. പലരും അതിനെ ബ്രാൻഡു ചെയ്യാനും ശ്രമിക്കുന്നു.

ഈ കഴിഞ്ഞ ദിവസങ്ങളിൽ, ജീവിതം മുന്നോട്ടു നയിക്കുവാനായി കോളേജ് യൂണിഫോമിൽ മീൻ കച്ചവടത്തിനിറങ്ങിയ ഹനാന്റെ ജീവിതകഥയും ശ്രദ്ധേയമായി. ●



**ബോബൻ കൊളളന്നൂർ**
bobankollannur@gmail.com




അഡ്വർടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# അഡ്വർടൈസിംഗ് ഏജൻസി ഘടന

ഓരോ ഏജൻസിയിലും അതിന്റെ വലിപ്പച്ചെറുപ്പമനുസരിച്ച്, പ്രായോഗിക തലത്തിൽ മാറ്റങ്ങൾ വന്നേക്കാം. കാരണം ഒറ്റയാൾ പട്ടാളം പോലെ പ്രവർത്തിക്കുന്ന ഏജൻസികൾ മുതൽ ജീവനക്കാരുടെ ഒരു വമ്പൻ നിര അണിനിരക്കുന്ന ഏജൻസികൾ വരെ ഉണ്ട്.

ഒരു പരസ്യ ഏജൻസിയുടെ പ്രവർത്തനം എങ്ങനെയാണെന്ന് മനസിലാക്കുന്നതാണ് പരസ്യ സാക്ഷരതയുടെ പ്രഥമപടി. പരസ്യ ഏജൻസിയുടെ പ്രവർത്തനഘടനയെക്കുറിച്ച് മനസിലാക്കുമ്പോൾ ഓർത്തിരിക്കേണ്ട പ്രധാന കാര്യം, ഓരോ ഏജൻസിയിലും അതിന്റെ വലിപ്പച്ചെറുപ്പമനുസരിച്ച്, പ്രായോഗിക തലത്തിൽ മാറ്റങ്ങൾ വന്നേക്കാം. കാരണം ഒറ്റയാൾ പട്ടാളം പോലെ പ്രവർത്തിക്കുന്ന ഏജൻസികൾ മുതൽ ജീവനക്കാരുടെ ഒരു വമ്പൻ നിര അണിനിരക്കുന്ന ഏജൻസികൾ വരെ ഉണ്ട്. അവയെല്ലാം ഒരേ ശൈലിയിലാണ് പ്രവർത്തിക്കുന്നത് എന്ന സാമാന്യ പ്രസ്താവന സാധ്യമല്ലല്ലോ. അതുകൊണ്ട്, പരസ്യ ഏജൻസികളുടെ പ്രവർത്തനഘടനയെകുറിച്ചുള്ള ചില പൊതു തത്ത്വങ്ങളാണ് ഇനി പറയുന്നത്.

John Wilm Shurst, Adrian Mackay എന്നിവർ ചേർന്ന് രചിച്ച The Fundamentals of Advertising എന്ന ഗ്രന്ഥത്തിൽ വിശദീകരിക്കുന്ന ഏജൻസി ഘടനയാണ് ഇവിടെ സ്വീകരിക്കുന്നത്. അഞ്ച് വിഭാഗങ്ങളിലായി, നാല് സവിശേഷ പ്രവർത്തനങ്ങളോടെയാണ് ഒരു പരസ്യ ഏജൻസിയുടെ സംഘാടനം എന്നാണ് അവർ വിശദീകരിക്കുന്നത്.

ആ അഞ്ച് വിഭാഗങ്ങൾ ഇവയാണ്.

ഒന്ന് : അക്കൗണ്ട് മാനേജ്മെന്റ്, രണ്ട്: ക്രിയേറ്റീവ്, മൂന്ന്: മീഡിയ, നാല്: ഗ്രാഫിക് ആൻഡ് പ്രൊഡക്ഷൻ, അഞ്ച്: പ്ലാനിംഗ്. ഈ വിഭാഗങ്ങളുടെ പ്രവർത്തനങ്ങൾ എന്തൊക്കെയാണെന്ന് ലഘുവായി ഒന്ന് മനസ്സിലാക്കാം.

## ഒന്ന്: അക്കൗണ്ട് മാനേജ്മെന്റ്

ഒരു പരസ്യ ഏജൻസിയുമായി പരസ്യങ്ങൾ രൂപകൽപ്പന ചെയ്യുന്നതിനും നടപ്പിൽ വരുത്തുന്നതിനും ബന്ധപ്പെട്ട സംരംഭകരെ ക്ലയന്റ്സ് എന്നാണ് പറയുക. ഇത്തരം ക്ലയന്റുകളെയും ഏജൻസികളിൽ പരാമർശിക്കുന്നത് അക്കൗണ്ട് എന്ന പദമുപയോഗിച്ചാണ്. ഉദാഹരണമായി വി ഗാർഡ് അക്കൗണ്ട് നമുക്ക് കിട്ടി, ഫെഡറൽ ബാങ്ക് അക്കൗണ്ട് എന്തായി? എന്നൊക്കെയായിരിക്കും ഏജൻസിയിലെ സംഭാഷണങ്ങൾ.

ഒരു ഏജൻസിക്കുള്ള ഇത്തരം അക്കൗണ്ടുകളുടെ പൂർണ്ണ ചുമതല അക്കൗണ്ട് ഡയറക്ടർക്ക് ആയിരിക്കും. ഈ ഡയറക്ടറുടെ താഴെ വിവിധ ക്ലയന്റുകളുമായുള്ള ബന്ധങ്ങൾ കൈകാര്യം ചെയ്യുന്ന അക്കൗണ്ട് എക്സിക്യൂട്ടീവുകളും ഉണ്ടാകും. ധാരാളം ക്ലയന്റുകളുള്ള ഒരു ഏജൻസിയിൽ അസിസ്റ്റന്റ് അക്കൗണ്ട് എക്സിക്യൂട്ടീവുകളും ഉണ്ടാകും. (സാധാരണ ഗതിയിൽ, ട്രെയിനികളായിരിക്കും ഈ അസിസ്റ്റന്റുകൾ).

പരസ്യ ഏജൻസികളും ക്ലയന്റുകളും തമ്മിലുള്ള സുഗമമായ ബിസിനസ് ബന്ധമാണ് അക്കൗണ്ട് വിഭാഗത്തിന്റെ ചുമതല. കൃത്യമായും സൂക്ഷ്മമായും ചിന്തിക്കുന്നവരും ആത്മവിശ്വാസമുള്ളവരും, കഠിനാധ്വാനികളും ഇഷ്ടം തോന്നുന്നവരും നല്ല കേൾവിക്കാരും ഒക്കെയായിരിക്കണം ഈ വിഭാഗത്തിലെ ജീവനക്കാർ.

## രണ്ട്: ക്രിയേറ്റീവ് ഡിപ്പാർട്ട്മെന്റ്

ക്ലയന്റ്, ഏജൻസിക്ക് അക്കൗണ്ട് വിഭാഗം വഴി നൽകുന്ന തന്റെ പരസ്യത്തെത്തുറിച്ചുള്ള ലഘു വിവരണം (ബ്രീഫ് എന്ന് ഇതറിയപ്പെടുന്നു) എത്തിച്ചേരുന്നത് പരസ്യകലയുടെ സർഗ്ഗാത്മക അംശങ്ങൾ കൈകാര്യം ചെയ്യുന്ന ക്രിയേറ്റീവ് ഡിപ്പാർട്ടുമെന്റിലാണ്.

പരസ്യ സന്ദേശത്തെക്കുറിച്ചുള്ള ആശയം പരസ്യകർത്താവ് അഥവാ ഉത്പന്ന നിർമ്മാതാവ് തന്നെ രൂപം കൊടുത്തിരിക്കാം. ഇത് പലപ്പോഴും അമൂർത്തമായിരിക്കാം. അപര്യാപ്തതകൾ ഉള്ളതായിരിക്കാം. ഈ പരസ്യ സന്ദേശം അഥവാ പ്രൊപ്പോസിഷൻ ഉപഭോക്താവിലേയ്ക്ക് ശക്തമായും ആകർഷകമായും വിനിമയം ചെയ്യുവാൻ ഉതകുന്ന കലാപരമായ അംശങ്ങൾ കണ്ടെത്തേണ്ട ചുമതലയാണ് ക്രിയേറ്റീവ് ഡിപ്പാർട്ടുമെന്റിനുള്ളത്.

പരസ്യസന്ദേശത്തെകുറിച്ചുള്ള സർഗ്ഗാത്മക സങ്കൽപ്പനം, അത് പ്രകാശിപ്പിക്കാനാവശ്യമായ പരസ്യ വാചകരചന, ഈ പ്രകാശനത്തെ പിന്തുണയ്ക്കുന്ന ദൃശ്യങ്ങളും ചിത്രീകരണങ്ങളും അതിന്റെ ക്രമീകരണം അഥവാ ലേഔട്ട്, ടെലിവിഷൻ മാധ്യമത്തിലേയ്ക്ക് ഉചിതമായി അത് പകർത്തുവാൻ കഴിയുന്ന ക്രിയകൾ- ഒരു പരസ്യ ഏജൻസിയിലെ സർഗ്ഗാത്മക സംഘമാണ് ഇവയെല്ലാം പ്രവൃത്തിപഥത്തിലേയ്ക്ക് കൊണ്ടുവരുന്നത്. കോപ്പിയെഴുത്തുകാരും കലാസംവിധായകരുമാണ് ഈ സംഘത്തിലെ പ്രധാനികൾ. ചിത്രകാരന്മാർ, ലേ ഔട്ട് ആർട്ടിസ്റ്റുകൾ, ഫോട്ടോഗ്രാഫേഴ്സ്, ടിവി പരസ്യ സംവിധായകർ എന്നിവരും ഉൾപ്പെടുന്ന ഈ സംഘത്തിലെ മുഴുവൻ ആളുകളും ഏജൻസിയിലെ സ്ഥിരം ജീവനക്കാർ ആവണമെന്നില്ല. താൽക്കാലികമായി അതതു രംഗത്തെ പ്രഗത്ഭരുടെ സേവനം ഉപയോഗപ്പെടുത്തുകയാണ് ചെയ്യാറ്.

## മൂന്ന് : മീഡിയ ഡിപ്പാർട്ട്മെന്റ്

ഏജൻസി തയ്യാറാക്കുന്ന പരസ്യങ്ങൾ പരസ്യകർത്താവിന് അങ്ങേയറ്റം ഗുണകരമായ വിധത്തിൽ ബഹുജന മാധ്യമങ്ങളിലൂടെ പ്രസിദ്ധീകരിക്കുന്നതിന് രണ്ട് കൂട്ടരുടെയും സഹായം ആവശ്യമാണ്. അവരാണ് മീഡിയ പ്ലാനേഴ്സും മീഡിയ ബയേഴ്സും. ചെറിയ ഏജൻസികളിൽ മിക്കവാറും ഇത് രണ്ടും ഒരാൾ തന്നെയാണ് കൈകാര്യം ചെയ്യാറ്.

ഏതേത് മാധ്യമങ്ങളിൽ ഏതേത് ക്രമത്തിൽ, എത്ര പ്രാവശ്യം ഏത് വിധത്തിലൊക്കെ പരസ്യങ്ങൾ പ്രത്യക്ഷപ്പെടണം എന്ന കാര്യത്തിൽ ശരിയായ തീരുമാനങ്ങളെടുക്കുന്ന ആളാണ് മീഡിയ പ്ലാനർ. ഈ തീരുമാനങ്ങൾ നടപ്പിലാക്കുവാൻ വേണ്ടി ഏജൻസിക്കും ബഹുജനമാധ്യമങ്ങൾക്കുമിടയിൽ കണ്ണിയായി വർത്തിക്കുന്ന ആളാണ് മീഡിയ ബയർ. ധാരാളം സർവേകളും മാധ്യമ പഠനങ്ങളും ഉപഭോക്തൃ ചേഷ്ടാപഠനങ്ങളും ഒക്കെ ചേർത്ത് വെച്ച് ആണ് ഇവർ ശരിയായ - ക്ലയന്റിന് ഗുണകരമായ - തീരുമാനങ്ങൾ എടുക്കുന്നത്.

## നാല്: ഗ്രാഫിക് ആൻഡ് പ്രൊഡക്ഷൻ

ഒരു പരസ്യ ഏജൻസിയിലെ മുമ്പ് കണ്ട മൂന്ന് വിഭാഗങ്ങളും ആശയലോകത്ത് വിഹരിക്കുന്നവരാണ് എന്നു പറയാം. എന്നാൽ, ഈ ആശയങ്ങളെ വസ്തുവത്ക്കരിക്കുവാനുള്ള ജോലി നിർവഹിക്കുന്ന വിഭാഗത്തെയാണ് ഗ്രാഫിക്ക് ആൻഡ് പ്രൊഡക്ഷൻ എന്നു പറയുന്നത്.

ഏജൻസിയിൽ തയ്യാറായ പരസ്യം അതിന്റെ ആർട്ട് വർക്കുകൾ പൂർത്തീകരിച്ച്, അച്ചടിക്കുവാൻ പറ്റുന്ന രൂപത്തിലാക്കി, കൃത്യസമയത്തിനുള്ളിൽ പത്രസ്ഥാപനത്തിൽ എത്തിക്കേണ്ടതുണ്ട്. ഈ വിധമുള്ള പ്രവർത്തനങ്ങളാണ് ഗ്രാഫിക് ആൻഡ് പ്രൊഡക്ഷൻ വിഭാഗത്തിൽ പെടുന്നത്. ചെറിയ ഏജൻസികളിൽ ഇത് അക്കൗണ്ട് വിഭാഗം തന്നെ നിർവഹിക്കാറുണ്ട്.

അങ്ങോട്ടുമിങ്ങോട്ടും നെട്ടോട്ടമോടുന്ന ഗ്രാഫിക് ആൻഡ് പ്രൊഡക്ഷൻ വിഭാഗത്തിലെ ജീവനക്കാർക്ക് മറ്റു വിഭാഗങ്ങളിലെ ജീവനക്കാരുടെ ഗ്ലാമർ ഇല്ല തന്നെ. പക്ഷെ, ഏജൻസിയുടെ പ്രവർത്തന വിജയത്തിന്റെ മുഖ്യ അണിയറശിൽപ്പികൾ ഇവരാണുതാനും.

## അഞ്ച്: പ്ലാനിംഗ് ഡിപ്പാർട്ടുമെന്റ്

അക്കൗണ്ട് പ്ലാനിംഗ് വിഭാഗം എന്നും ഇത് അറിയപ്പെടുന്നു. കമ്പോള ഗവേഷണത്തിലൂടെ ലഭ്യമാകുന്ന വസ്തുതകൾ വിശകലനം ചെയ്ത് പഠിച്ച്, ഉപഭോക്തൃ ചേഷ്ടകളുടെ സുവ്യക്ത ചിത്രം ഏജൻസിയിലെ സർഗ്ഗാത്മക വിഭാഗത്തിന് നൽകുന്നത് പ്ലാനിംഗ് ഡിപ്പാർട്ടുമെന്റിൽപ്പെടുന്നവരാണ്.

വമ്പൻ പരസ്യ ഏജൻസികളിൽ ഈ മുഖ്യ വിഭാഗങ്ങൾക്ക് അനുബന്ധമായി ചിലത് കൂടി ഉണ്ടാകും. ടെലിവിഷൻ പരസ്യ നിർമ്മാണം, മാർക്കറ്റിംഗ്, മാർക്കറ്റ് റിസർച്ച്, പബ്ലിക് റിലേഷൻസ്, കോൺഫറൻസുകളും പ്രദർശനങ്ങളും, ഡയറക്ട് മെയിൽ മുതലായവയാണ് അവയിൽ പ്രധാനപ്പെട്ടവ.



**പ്രൊഫ. ജോസി ജോസഫ്**
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ




# BRANDING

The success of any product is determined primarily by the worth of that product in relation to the competing products. Compared to the real worth, the name is not at all important. For example, if one is elected to an office, it is not merely because of name but because of the substance behind the name. Names, however, are in one way a necessity that they serve to create identity. Identity is essential in competition, because without a means of identification there is no way of making a choice. It is here, that brand names enter the scene of marketing.

Products are the children of manufacturers. Unlike human children product children are never brought into the world by accident. There must be a conscious decision to give birth. But manufacturers are in a better position that they have an opportunity to assess the success of a product child beforehand and if necessary to make corrections (eg. Test marketing). Once a manufacturer has decided to introduce a product, he will want to give his child an identity – a BRAND NAME. This is more difficult than naming a human child because of the legal and marketing considerations peculiar to products.

One is actually confused with the various terms interchangeably used in this connection such as brand, trade mark, patents etc.

**Brand:** A brand is a name, term, symbol or design, or a combination of them which is intended to identify the goods or services of one seller or a group of sellers and to differentiate them from those of competitors (American Marketing Association- Marketing Definitions: A Glossary of Marketing Terms) eg. Lux soap, Hamam Soap.

**Brand Name:** "Brand name is a part of a brand consisting of a word, letter, group of words or letters comprising a name which is intended to identify the goods or services of a seller or a group of sellers and to differentiate them from those of competitors"(A.M.A.). In other words a brand name consists of words, letters and /or numbers which may be vocalized or pronounced eg. Usha fans, Allwyn Refrigerators. It is a combination of words used to identify a product and to differentiate it from other products.

**Brand Mark:** A mark is the part of the brand which appears in the form of a symbol, design, or distinctive Colourings or lettering (William J. Stanton). It could be recongnised only by sight but may not be pronouncable eg. the symbol of 'Maharaja' of Air India, the picture of 'Gopuram' of Tamil Nadu tourism Development Corporation.

**Branding:** Branding is the management process by which a product is branded. It is a general term covering various activities such as giving a brand name for a product, designing a brand mark, and establishing and popularising it.

**Trade Mark:** When a brand name or brand mark is registered and legalized it becomes a trade mark. Thus registered brands are

Trade Marks. In that sense all trade marks are brands but not all brands are trade marks. Trade mark is defined as " a brand or part of a brand that is given legal protection because it is capable of exclusive appropriation". (Glossary of Marketing Terms- AMA). Thus the trade mark is essentially a legal term protecting the manufacturer's rights to use the brand name and/ or brand mark.

**Trade Name:** This term is frequently and erroneously used as a synonym for either 'brand name' or 'trade mark'. A trade name is the name of business preferably the name of the organization itself. A trade name may also be a brand name, but in such a case it serves two separate purposes. It brings out the identity of the manufacturer and the product. TATAS is solely a trade name of a maker of various brands of cosmetics (eg.Jasmine soap, hair oils, powders etc.). GODREJ is both a trade name and a brand name for most of their products (eg.Godrej locks, Godrej soaps).

**Patents:** Patents are public documents conferring certain rights, privileges, titles or offices. A patent confers the right to the use of a technical invention. It is applicable in the case of new inventions such as a new process, a new product or a new machine. When a new invention is made it is registered so that an exclusive right is obtained by the inventor to use it. Defined more precisely, a patent confers the right to secure the enforcement power of the State in excluding unauthorized persons, for a specific number of years, from making commercial use of a clearly identified, new and useful technological invention.

**Copy Right:** This is applicable in the case of books and is used in the same meaning as that of patents. It is a sole right to reproduce literary, dramatic, musical or artistic work. Copy right is available for the whole of the author's life-time and fifty years after his death. ●



# എന്താണ് 'ബോട്ട്' (Bot) ?

പൊതുവേ വെബ് റോബോട്ട് എന്നതിന്റെ ചുരുക്കപ്പേരാണ് 'ബോട്ട്'. ചില ജോലികൾ തുടർച്ചയായി മനുഷ്യസഹായമില്ലാതെ ഇന്റർനെറ്റിൽ ചെയ്യാൻ കഴിയും വിധം നിർമ്മിച്ചിരിക്കുന്ന സോഫ്റ്റ്‌വേർ ആണ് ബോട്ട്. വളരെ വേഗത്തിൽ ഒരേ ജോലി തുടർച്ചയായി ചെയ്യാൻ ഇവയ്ക്ക് കഴിയും. വെബ് ട്രാഫിക് ഡേറ്റ പോലുള്ള വിവരങ്ങൾ ശേഖരിക്കുകയും അവ വിശകലനം ചെയ്യുകയും ചെയ്യുന്നതിനാണ് ഇവയെ ഏറ്റവും കൂടുതൽ ഉപയോഗപ്പെടുത്തുന്നത്.

എന്നാൽ ഇവയെ ഉപയോഗിച്ചു കൊണ്ട് പലരും പല വിധത്തിലുള്ള തെറ്റായ പ്രവൃത്തികളും ചെയ്യാറുണ്ട്. ഫെയ്സ്ബുക്കിലും ട്വിറ്ററിലുമൊക്കെ ഇത് സാധാരണമാണ്. ഉദാഹരണമായി ഒരേ സന്ദേശംതന്നെ ആയിരത്തിലധികം ആളുകളിൽ എത്തിക്കാൻ നമുക്ക് 'ബോട്ട്' വഴി കഴിയും.

വ്യാജ പ്രൊഫൈലുകളും വാർത്തകളുമാണ് ഇന്റർനെറ്റിൽ കൂടുതലായും പ്രചരിക്കുന്നത്. ഫെയ്സ്ബുക്കിലും ട്വിറ്ററിലും ഉള്ള വ്യാജന്മാർ കാരണം ഏറ്റവും കൂടുതൽ പ്രശ്നങ്ങൾ നേരിടുന്നവർ രാഷ്ട്രീയക്കാരും സിനിമാക്കാരുമൊക്കെ അടങ്ങിയ താരനിരയാണ്. അവരിൽ പലരും ജനങ്ങളുമായി സംവദിക്കുന്നത് ട്വിറ്ററും ഇൻസ്റ്റഗ്രാമും വഴിയാണ്. ഇപ്പോഴത്തെ പ്രധാന ഉദാഹരണങ്ങൾ ഇന്ത്യയുടെ പ്രധാനമന്ത്രി നരേന്ദ്ര മോദിയും അമേരിക്കൻ പ്രസിഡന്റ് ഡൊണാൾഡ് ട്രംപും തന്നെ. അത്തരം ആളുകൾക്ക് ദശലക്ഷക്കണക്കിന് ഫോളോവേഴ്സും ഉണ്ടാകും. അങ്ങനെയുള്ള ഫോളോവേഴ്സിനെ കണ്ടെത്തി, അവരിലേക്ക് തെറ്റായ സന്ദേശങ്ങളും ട്രോളുകളും എത്തിക്കാൻ ബോട്ട് വഴി കഴിയും. ട്വിറ്ററിന്റെ യുദ്ധം ഇപ്പോൾ അത്തരം ബോട്ടുകളോടാണ്.

*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*




**ജന്മഭൂമി** ജൂലൈ 03, 2018

## നിരോധനം മാത്രം പോരാ ജാഗ്രതയും വേണം

മത്സ്യം, കുപ്പിവെള്ളം, പാൽ വെളിച്ചെണ്ണ തുടങ്ങിയവയിൽ മായവും വിഷവും ഇല്ലാത്തതൊന്ന് മലയാളികൾക്ക് വിധിച്ചിട്ടില്ല എന്ന അവസ്ഥയായിരിക്കുന്നു. ഇനി എന്തൊക്കെയാണ് വരാനിരിക്കുന്നതെന്ന് വന്നാലേ അറിയൂ. ശ്വസിക്കുന്ന വായുവും ദാഹമകറ്റാനുള്ള വെള്ളവും വരെ മായത്തിൽ മുങ്ങിയിരിക്കുന്നു. കേരളത്തിൽ ഏറ്റവും ലാഭകരമായ വ്യവസായം ചികിത്സയാണെന്ന വിലയിരിത്തലിൽ ഒട്ടും അപാകതയില്ല. അനാരോഗ്യം വിലക്കു വാങ്ങുന്നതിൽ നമ്മൾ മുൻപന്തിയിലാണ്. മരുഭൂമിയിൽ മണൽ കച്ചവടം നടത്തുന്നതു പോലെയാണ് നാളികേരത്തിന്റെ നാട്ടിൽ വെളിച്ചെണ്ണ മായം കലർത്തി വിൽക്കുന്നത്. വെളിച്ചെണ്ണയ്ക്ക് ബ്രാൻഡ് രജിസ്ട്രേഷൻ നിർബന്ധമാക്കി അതിനെ ചെറുക്കാനുള്ള നീക്കം സ്വാഗതാർഹം തന്നെ. പക്ഷേ പഴുതുകൾ കൃത്യമായി അടയ്ക്കാനുള്ള സംവിധാനം കൂടി കണ്ടെത്തേണ്ടിയിരിക്കുന്നു. ഓരോ വീട്ടിലും ഒരു തെങ്ങെങ്കിലും ഉണ്ടായിരുന്ന കാലം കേരളത്തിലുണ്ടായിരുന്നു. മലയാളിയുടെ ആരോഗ്യ രഹസ്യങ്ങളിൽ കൽപ്പവൃക്ഷവും അതിൽനിന്നുള്ള ഉത്പന്നങ്ങളുമായിരുന്നുതാനും. യാഥാർഥ്യബോധമില്ലാത്ത കൃഷിപരിഷ്ക്കാരങ്ങളും ഇന്നത്തെ ദുരവസ്ഥയ്ക്ക് കാരണമായിട്ടുണ്ട്. എന്തും വിലകൊടുത്തു വാങ്ങാമെന്ന ചിന്തയിൽ നിന്നാണ് നാണ്യവിളകളോടുള്ള അമിതമായ സ്നേഹം ഉടലെടുക്കുന്നത്. ആ ഭ്രമം പിന്നീട് മണ്ണും മണലും അടക്കം വിൽക്കുന്നതിലേക്ക് കടന്നു. സമൂഹത്തിന്റെ ഈ സമീപനത്തിനു മാറ്റം വന്നാൽ മാത്രമേ ഇന്നത്തെ ദുസ്ഥിതിക്ക് പരിഹാരം കാണാൻ സാധിക്കൂ.

---

**ദേശാഭിമാനി** ജൂലൈ 04, 2018

## ജീവരക്ഷയ്ക്കായി സുരക്ഷിത റോഡ്

റോഡപകടങ്ങളിൽ പൊലിയുന്ന ജീവിതങ്ങളും അനാഥമാക്കപ്പെടുന്ന കുടുംബങ്ങളും സംസ്ഥാനഭരണത്തിന്റെ ഗൗരവമായ ചിന്തയ്ക്കും നടപടികൾക്കും വിഷയമായിരിക്കുന്നു. സേഫ് കേരള പദ്ധതിയുടെ ഭാഗമായി 2020 ആകുമ്പോഴേയ്ക്കും അൻപത് ശതമാനം റോഡപകടങ്ങൾ കുറയ്ക്കാനാകും. ട്രാഫിക് എൻഫോഴ്സ്മെന്റ് ഫലപ്രദമാക്കി അപകടമരണങ്ങളും അംഗഭംഗങ്ങളും കഴിയുന്നത്ര കുറയ്ക്കുക എന്ന ലക്ഷ്യത്തിലേക്കുള്ള സുപ്രധാന ചുവടുവയ്പ്പാണിത്. അപകടങ്ങളുടെ അന്വേഷണം ലോക്കൽ പോലീസിലേക്ക് മാറുന്നതോടെ ട്രാഫിക് നിയന്ത്രണം ശക്തമാക്കാനും അപകടങ്ങൾ കുറയ്ക്കാനും ഗതാഗതക്കുരുക്ക് ലഘൂകരിക്കാനും എളുപ്പം കഴിയും. ട്രാഫിക് നിയമങ്ങൾ പാലിക്കുന്നതിൽ എല്ലാവരെയും ജാഗരൂകരാക്കുകയെന്നതാണ് അപകടങ്ങൾ ഒഴിവാക്കുന്നതിന്റെ ആദ്യ ഘട്ടം. ചെറുവാഹനങ്ങളുടെയും വഴിയാത്രക്കാരുടെയും അവകാശങ്ങൾ അംഗീകരിക്കുന്ന ഒരു ട്രാഫിക് സംസ്ക്കാരം വളർത്തിയെടുക്കേണ്ടതും അനിവാര്യമാണ്. ഇതോടൊപ്പം അടിസ്ഥാന സൗകര്യങ്ങൾ കൂടി മെച്ചപ്പെട്ടാലേ അപകടമേഖല എന്ന ചീത്തപ്പേരിൽനിന്ന് കേരളത്തെ കരകയറ്റാനാകൂ. വിദ്യാർത്ഥികൾക്കുള്ള പാഠ്യപദ്ധതിയിൽ ബോധവത്ക്കരണം, പശ്ചാത്തല സൗകര്യ വിപുലീകരണം, അപകടം തടയാനും ദുരന്തം ലഘൂകരിക്കാനുമുള്ള എൻഫോഴ്സ്മെന്റ് സംവിധാനം, എല്ലാ സംവിധാനങ്ങളേയും ഫലപ്രദമായി ഏകോപിപ്പിക്കുക എന്നീ രീതികളിൽ റോഡ് സുരക്ഷ ഉറപ്പാക്കാനാകും. അതിന് എല്ലാ ജനങ്ങളുടെയും പിന്തുണയും സഹകരണവും അനിവാര്യമാണ്.

---

**മാതൃഭൂമി** ജൂലൈ 07, 2018

## കലാലയരാഷ്ട്രീയനിയമം ഉയർത്തുന്ന ചോദ്യങ്ങൾ

കലാലയരാഷ്ട്രീയം നിയമവിധേയമാക്കാനുള്ള നിയമനിർമ്മാണത്തിന് കേരള സർക്കാർ തയ്യാറെടുക്കുകയാണ്. കേരളീയ പൊതു സമൂഹം ശക്തമായ രണ്ടു പക്ഷത്താണ്. കലാലയങ്ങളിൽ രാഷ്ട്രീയ പ്രവർത്തനം അനിവാര്യമാണെന്ന് വാദിക്കുന്നവരും അക്കാദമിക് പ്രവർത്തനങ്ങൾക്കും വിദ്യാർത്ഥികളുടെ നല്ല ഭാവിക്കും അത് വിഘാതമാണെന്ന് വാദിക്കുന്നവരും. അവസരം കിട്ടിയപ്പോഴെല്ലാം കോടതികളും വിദ്യാർത്ഥിരാഷ്ട്രീയ വിരുദ്ധപക്ഷത്ത് നിന്നതും ഇതുകൊണ്ടു തന്നെ. വിദ്യാർത്ഥി സംഘടനകളെ സ്വതന്ത്രമായി പ്രവർത്തിക്കാൻ അനുവദിക്കുന്ന നിയമം വേണമെന്ന ആവശ്യമുയർന്നത് ഇതോടെയാണ്. നിർണ്ണായക സാഹചര്യത്തിലാണ് ഈ നിയമത്തിന്റെ വരവ്. കലാലയ രാഷ്ട്രീയത്തിന്റെ സമകാലിക സാഹചര്യങ്ങൾ നാടകീയമാംവിധം മാറിയിരിക്കുന്നു. വിദ്യാർത്ഥി സംഘടനകളുടെ അപചയം സൃഷ്ടിച്ച ജനാധിപത്യ ശൂന്യത പ്രയോജനപ്പെടുത്തി ആപത്ക്കരമായ ആശയങ്ങൾ കലാലയങ്ങളിലേക്ക് കടന്നുവരാൻ ശ്രമിക്കുന്നു. വിദ്യാർത്ഥി സംഘടനാപ്രവർത്തനത്തെ ആവേശിച്ചിരിക്കുന്ന അപചയത്തിന് പരിഹാരം കാണാനും പുതിയ വെല്ലുവിളികളെ അഭിമുഖീകരിക്കാനുമുള്ള ഒറ്റമൂലിയായി നിയമത്തെക്കാണുന്നത് തോൽവിയായിരിക്കും. മാറിയ കാലത്തിന്റെ വിളികേട്ട് വിദ്യാർത്ഥി സംഘടനകൾ ജനാധിപത്യപരമായി എത്രത്തോളം ഒരുങ്ങുന്നുവെന്നതിനെ ആശ്രയിച്ചിരിക്കും ഈ നിയമത്തിന്റെ വിജയം.

**മാതൃഭൂമി** ജൂലൈ 09, 2018

## പ്രവേശനപരീക്ഷകൾ ഒരു കുടക്കീഴിലാകുമ്പോൾ

അഞ്ച് ദേശീയ പ്രവേശന പരീക്ഷകൾ കേന്ദ്രസർക്കാർ പുതുതായി രൂപം നൽകിയ ദേശീയ പരീക്ഷാ ഏജൻസി (എൻ.ടി.എ.) നടത്തുമെന്നത് ഉന്നതവിദ്യാഭ്യാസരംഗത്ത് കാര്യമായ മാറ്റമുണ്ടാകുമെന്നതിന്റെ സൂചനയാണ്. നിലവിൽ സി.ബി.എസ്.സി.യും എ.ഐ.സി.ടി.ഇ.യും നടത്തിയിരുന്ന പരീക്ഷകളാണ് ഇത്. മെഡിക്കൽ പ്രവേശനത്തിനുള്ള നീറ്റ്, എഞ്ചിനീയറിംഗ് പ്രവേശനത്തിനുള്ള ജെ.ഇ.ഇ., കോളേജ് അദ്ധ്യാപക യോഗ്യതാ പരീക്ഷയായ യു.ജി.സി.നെറ്റ്, മാനേജ്മെന്റ് ഉപരിപഠനത്തിനുള്ള സിമാറ്റ്, ഫാർമസി പ്രവേശനത്തിനുള്ള ജിപാറ്റ് തുടങ്ങിയ പരീക്ഷകൾ ഇനി ഒറ്റകുടക്കീഴിൽ വരും. നീറ്റ്, ജെ.ഇ.ഇ പരീക്ഷകൾ വർഷത്തിൽ രണ്ടു പ്രാവശ്യം നടത്തുന്നത് വിദ്യാർത്ഥികൾക്ക് ഗുണം ചെയ്യും. രണ്ടു തവണ പരീക്ഷ എഴുതുമ്പോൾ ഏതിലാണോ മികച്ച സ്കോർ ലഭിക്കുന്നത് അത് പരിഗണിക്കുന്നതിനാൽ വിദ്യാർത്ഥികൾക്ക് പ്രയോജനം ചെയ്യും. എൻ.ടി.എ. നിലവിൽ വരുന്നതോടെ ചോദ്യക്കടലാസ് ചോർച്ച, പരീക്ഷാ ക്രമക്കേട് എന്നിവ തടയാൻ കഴിയുമെന്നാണ് പ്രതീക്ഷ. ഒറ്റ നോട്ടത്തിൽ എൻ.ടി.എ. ഗുണകരമാണെന്നാണ് മനസ്സിലാകുന്നത്. ഇത്രയേറെ പരീക്ഷകൾ നടത്തുന്നതിനാൽ കൂടുതൽ തയ്യാറെടുപ്പുകൾ അത്യാവശ്യമാണ്. അവയുടെ ക്രമീകരണം അടക്കമുള്ള കാര്യങ്ങളിൽ കാര്യക്ഷമത ഉറപ്പുവരുത്തുക എന്നതും വെല്ലുവിളിയാണ്. പ്രവേശനപ്പരീക്ഷകളുമായി ബന്ധപ്പെട്ട് വിദ്യാർത്ഥികൾക്കും രക്ഷിതാക്കൾക്കുമുള്ള ആശങ്കകൾ പരിഹരിക്കാൻ എൻ.ടി.എയ്ക്ക് കഴിയുമെന്ന് പ്രതീക്ഷിക്കാം.

---

**മലയാള മനോരമ** ജൂലൈ 13, 2018

## പൈതൃക നിധികൾ കൃഷ്ണമണി പോലെ

താജ്മഹൽ, ലോകത്തിനു മുന്നിൽ നൂറ്റാണ്ടുകളായി ഭാരതത്തിന്റെ പൈതൃക നിധിയായി നിലകൊള്ളുന്ന ആഗ്രയിലെ പ്രണയ കുടീരം. കാലത്തെ തോൽപ്പിച്ചു നിൽക്കുന്ന താജ്മഹലിനെ ഭാരതത്തിന്റെ ഏറ്റവും വലിയ അഭിമാനമെന്നുതന്നെ വിശേഷിപ്പിക്കാം. അത്രമേൽ പരിരക്ഷിക്കേണ്ടതുമായ താജ്മഹലിനു പക്ഷേ അതാണോ നാം തിരിച്ചു കൊടുക്കുന്നത്. താജ്മഹൽ സംരക്ഷണ കാര്യത്തിൽ കേന്ദ്ര സംസ്ഥാന സർക്കാരുകളെ രൂക്ഷമായി വിമർശിച്ച സുപ്രീം കോടതി, സംരക്ഷിക്കാൻ താൽപര്യമില്ലെങ്കിൽ പൊളിച്ചു കളയൂ എന്നു പറഞ്ഞപ്പോൾ രാജ്യത്തിന്റെ തലകുനിഞ്ഞുപോകുന്നു. ഒരു ദിവസം ശരാശരി 2000 മെട്രിക് ടണ്ണിലേറെ മാലിന്യമാണ് ആഗ്രയിൽ കത്തിക്കുന്നത്. തന്മൂലം വെണ്ണക്കൽ സ്മാരകത്തിന്റെ നിറം മഞ്ഞയായി മാറിക്കൊണ്ടിരിക്കുന്നു. ലോക സഞ്ചാരികളെ ആകർഷിക്കുന്ന പത്തു ചരിത്രസ്മാരകങ്ങളുടെ പട്ടികയിൽ താജ്മഹൽ മാത്രമാണ് ഇന്ത്യയുടെ വിലാസമെന്നതുകൂടി നാം ഓർക്കേണ്ടതുണ്ട്.

കാലം സമ്മാനിച്ച പൈതൃക നിധികൾ കൃഷ്ണമണിപോലെ സംരക്ഷിക്കേണ്ടതു ഭരണകൂടത്തിന്റെ ഉത്തരവാദിത്തം തന്നെയാണ്. താജ്മഹലിന്റെ സംരക്ഷണത്തിനുവേണ്ടി സുപ്രീം കോടതി സംസാരിക്കുമ്പോൾ പൈതൃക സ്മാരകങ്ങളേറെയുള്ള കേരളം കൂടി അതിന്റെ പാഠം ഉൾക്കൊള്ളേണ്ടതുണ്ട്.

---

**മംഗളം** ജൂലൈ 21, 2018

## ഓടിപ്പോയ തട്ടിപ്പുകാരെ കുടുക്കട്ടെ ഈ നിയമം

ഇന്ത്യയിൽ നിന്ന് ശതകോടികൾ തട്ടിയെടുത്ത് രാജ്യം വിട്ട പ്രമുഖരുടെ സ്വത്തുക്കൾ കണ്ടുകെട്ടാനുള്ള ബില്ല് ലോക്സഭ പാസാക്കിയത് സാമ്പത്തിക തട്ടിപ്പുകാർക്കെതിരെ സുപ്രധാനമായ നീക്കമാണ്. തട്ടിപ്പ് നടത്തി രാജ്യം വിടുന്നവരുടെ സ്വത്ത് കണ്ടുകെട്ടി വിറ്റ് പണം വീണ്ടെടുക്കുകയാണ് ഫ്യുജിറ്റീവ് എക്കണോമിക് ഒഫൻഡേഴ്സ് ബിൽ – 2018 ന്റെ ലക്ഷ്യം. ഇന്ത്യയിലെ നിയമ നടപടികളിൽ നിന്നും രക്ഷപെടാനായി വിദേശത്തു താമസിക്കുന്നവരെ തിരിച്ചെത്തിക്കാൻ ഈ നിയമം വഴി സാധിക്കുമെന്നു കരുതുന്നു. തട്ടിപ്പ് നടത്തിയാൽ രക്ഷപെടാൻ സാധിക്കുകയില്ലെന്ന് എല്ലാവർക്കും മുന്നറിയിപ്പ് നൽകുകയാണ് ഇതുവഴി സർക്കാർ ചെയ്യുന്നത്. ഇത് നിയമപാലകർക്കും സാമ്പത്തിക ഇടപാടുകൾ നിയന്ത്രിക്കുന്ന അധികാര കേന്ദ്രങ്ങൾക്കും ഒക്കെ ശക്തമായി പ്രവർത്തിക്കാൻ കരുത്തു നൽകും. നിലവിലുള്ള നിയമങ്ങൾ തട്ടിപ്പുകാരെ നിയന്ത്രിക്കാൻ സാധിക്കുന്നതല്ലെന്ന പരിമിതി മറികടക്കാനും ഇതു വഴി സാധിക്കുന്നു.

നിലവിൽ നൂറുകോടിക്ക് മേൽ തട്ടിപ്പ് നടത്തി കടന്നു കളഞ്ഞവരുടെ സ്വത്ത് പിടിച്ചെടുത്ത് വിൽക്കാനാണ് നിയമത്തിൽ പറയുന്നത്. കോടതികളിൽ കേസ് കുന്നുകൂടുന്നത് തടയാനാണ് ഈ പരിധി വച്ചതെന്നാണ് സർക്കാരിന്റെ വിശദീകരണം. കഴിയുന്നത്ര വേഗം എല്ലാത്തരം തട്ടിപ്പുകാരുടെയും സ്വത്ത് പിടിച്ചെടുക്കുന്നതും നിയമത്തിൽ പെടുത്തുമെന്നു കരുതാം. വലിയ സ്വാധീനമുള്ള തട്ടിപ്പുകാരുടെ സ്വത്ത് വിൽക്കുന്നത് എളുപ്പമാണോ എന്നത് സംശയകരമാണ്. ഇത്തരം വെല്ലുവിളികളെ മറികടക്കുന്ന വിധത്തിലാവണം നിയമം പ്രയോഗിക്കാൻ.

# വ്യാജ വാർത്തകളെ തിരിച്ചറിയാം: വാട്ട്സ് ആപ്പിന്റെ പുതിയ ഫീച്ചർ



വ്യാജ സന്ദേശങ്ങൾ തിരിച്ചറിയുന്നതിന് പ്രത്യേക സംവിധാനം ഒരുക്കി സാമൂഹ്യമാധ്യമമായ വാട്ട്സ് ആപ്പ്. സംശയകരമായ ലിങ്കുകൾ തിരിച്ചറിയുന്നതിനുള്ള സംവിധാനമാണ് വാട്ട്സ് ആപ്പ് പുതിയതായി ചേർത്തത്. സംശയകരമായ ലിങ്കിൽ ക്ലിക്ക് ചെയ്യുന്ന ഉപയോക്താവിന് ഉടൻ തന്നെ മുന്നറിയിപ്പ് സന്ദേശം ലഭിക്കുന്ന വിധമാണ് സൗകര്യം ഒരുക്കിയിരിക്കുന്നത്. ലിങ്ക് ദോഷകരമായ വെബ് സൈറ്റിലേക്കാണ് റീ ഡയറക്ട് ചെയ്യപ്പെടുന്നത് എന്ന റെഡ് ലേബലിലുള്ള സന്ദേശമാണ് ഉപയോക്താവിന് വാട്ട്സ് ആപ്പ് നൽകുക.

# യുഎസ്ടി ഗ്ലോബൽ വൺ ബില്യൺ ഡോളർ ക്ലബിൽ

കേരളത്തിലെ ഏറ്റവും വലിയ ഐടി കമ്പനിയായ യുഎസ്ടി ഗ്ലോബൽ 100 കോടി ഡോളർ ക്ലബ്ബിലേക്ക്. മലയാളി സംരംഭകൻ ബൈജു രവീന്ദ്രന്റെ ബൈജൂസ് ലേണിങ് ആപ് ഈ നേട്ടം കൈവരിച്ചിട്ടുണ്ടെങ്കിലും കമ്പനിയുടെ പ്രവർത്തനം കേന്ദ്രീകരിച്ചിരിക്കുന്നതും ആസ്ഥാനവും ബെംഗളൂരു ആണ്. യുഎസ്ടിയുടെ ഔദ്യോഗിക ആസ്ഥാനം കാലിഫോർണിയയിലെ അലിസോ വിയോയിൽ ആണ്; പക്ഷെ കമ്പനി പ്രവർത്തനം കേന്ദ്രീകരിച്ചിരിക്കുന്നത് കേരളത്തിലും.

സിംഗപ്പൂർ സർക്കാരിനു കീഴിലുള്ള ആഗോള നിക്ഷേപ സ്ഥാപനമായ ടെമസെക് ഹോൾഡിങ്സ് യുഎസ്ടി ഗ്ലോബലിന്റെ 20 ശതമാനം ഓഹരികൾ ഏറ്റെടുക്കുന്നതിനെ തുടർന്നാണ് കമ്പനി വീണ്ടും വാർത്തകളിൽ നിറയുന്നത്. 1700 കോടി രൂപയാണ് ടെമസെക് യുഎസ്ടിയിൽ നിക്ഷേപിക്കുക. സോഫ്റ്റ്ബാങ്ക് കഴിഞ്ഞാൽ ലോകത്തിലെ ഏറ്റവും വലിയ പ്രൈവറ്റ് ഇക്വിറ്റി സ്ഥാപനമാണു ടെമസെക്.

1998ൽ തുടക്കമിട്ട യുഎസ്ടി ഗ്ലോബൽ പ്രവർത്തനമാരംഭിച്ചത് തിരുവനന്തപുരം ടെക്നോപാർക്കിലാണ്. കമ്പനിയുടെ നോൺ എക്സിക്യൂട്ടീവ് ചെയർമാൻ ആയിരുന്ന മലയാളി ജി.എ. മേനോന്റെ നേതൃത്വത്തിലാണ് കമ്പനി തിരുവനന്തപുരത്ത് ചുവടുറപ്പിക്കുന്നത്. 18000 ലധികം ജീവനക്കാരിൽ ഭൂരിഭാഗവും കമ്പനിയുടെ തിരുവനന്തപുരം, കൊച്ചി ക്യാംപസുകളിലാണ്.

ഇന്ത്യക്ക് പുറത്ത് മെക്സിക്കോയിലും ഫിലിപ്പീൻസിലെ മനിലയിലും കമ്പനിക്ക് വലിയ ഡെവലപ്മെന്റ് സെന്ററുകളുണ്ട്. ഇന്ത്യയിൽ ചെന്നൈ, ബെംഗളൂരു, കോയമ്പത്തൂർ, ഗുഡ്ഗാവ്, ഭോപ്പാൽ എന്നീ നഗരങ്ങളിലും കമ്പനിക്ക് സാന്നിധ്യമുണ്ട്. ഇൻഷുറൻസ്, ഹെൽത്ത്, റീട്ടെയിൽ, ബാങ്കിങ്, ടെലികോം തുടങ്ങിയ മേഖലകളിലാണ് കമ്പനി പ്രധാനമായും ഐടി സേവനം നൽകുന്നത്.

ഐടി രംഗത്തെ ആഗോള കമ്പനിയായി വളരുമ്പോഴും അടിമുടി മലയാളിത്തമാണ് യുഎസ്ടിയുടെ സവിശേഷത. കമ്പനിയുടെ സ്ഥാപക ചെയർമാൻ ജി.എ. മേനോൻ മുതൽ സിഇഒ സാജൻ പിള്ളയും അദ്ദേഹത്തോടൊപ്പമുള്ള നേതൃനിരയും കോർപ്പറേറ്റ് ലോകത്ത് മലയാളികളുടെ മികവിന്റെ മേൽവിലാസങ്ങളാണ്.

# പറക്കും ടാക്സി നിർമിക്കാൻ റോൾസ് റോയ്സും



പറക്കും ടാക്സി (ഫ്ളൈയിംഗ് ടാക്സി) എന്ന പേരിൽ ഹൈബ്രിഡ് ഇലക്ട്രിക് വാഹനം വികസിപ്പിക്കാൻ പദ്ധതിയിട്ടിരിക്കുകയാണ് ബ്രിട്ടീഷ് എഞ്ചിൻ നിർമാണ കമ്പനിയായ റോൾസ് റോയ്സ്. പറക്കൽ വിജയകരമായാൽ വാണിജ്യാടിസ്ഥാനത്തിൽ പറക്കും ടാക്സികളെ ഉപയോഗപ്പെടുത്താനാണ് കമ്പനിയുടെ പദ്ധതി. വിമാനങ്ങളിലേതുപോലെ ആകാശത്ത് പറക്കാൻ അനുയോജ്യമായ പ്രൊപ്പൽഷൻ സംവിധാനത്തിന്റെ രൂപകൽപ്പന കമ്പനി പൂർത്തിയാക്കി. റോൾസ് റോയ്സിന്റെ പറക്കും ടാക്സിയുടെ ഡിജിറ്റൽ അവതരണം ഫാൻബറോ എയർഷോയിൽ നടത്തും. ബാറ്ററി കരുത്തിൽ നിന്നും പറന്നുയരുന്ന വിധമാണ് പറക്കും ടാക്സിയുടെ നിർമാണം. നാലോ അഞ്ചോ യാത്രികർക്ക് പറക്കും ടാക്സിയിൽ യാത്ര ചെയ്യാം. മണിക്കൂറിൽ ഏകദേശം 402 കിലോമീറ്റർ വേഗതയിൽ സഞ്ചരിക്കാൻ പറക്കും ടാക്സിക്ക് കഴിയുമെന്ന് കമ്പനി അവകാശപ്പെടുന്നു.

റോൾസ് റോയ്സിനു മുമ്പ് ഓൺലൈൻ ടാക്സി സേവന ദാതാവായ യൂബറും വിമാനനിർമ്മാണ കമ്പനിയായ എയർബസും ഗൂഗിൾ സഹസ്ഥാപകൻ ലാറി പേജ് പിന്തുണയ്ക്കുന്ന സ്റ്റാർട്ടപ്പ് കമ്പനി കിറ്റി ഹോക്ക് എന്നിവ പറക്കും ടാക്സി നിർമ്മാണ മേഖലയിലേക്ക് കടന്നുവന്നിട്ടുണ്ട്.

# ഗൂഗിളിന് 34,000 കോടി പിഴ

യൂറോപ്യൻ യൂണിയന്റെ യൂറോപ്യൻ കമ്മീഷൻ ആൻറി ട്രസ്റ്റ് ഗൂഗിളിന് 34,000 കോടി പിഴ ചുമത്തി. ആൻഡ്രോയിഡ് വഴി സ്വന്തം ആപ്പുകൾ ഇൻസ്റ്റാൾ ചെയ്യാൻ ശ്രമിച്ചെന്ന കേസിലാണിത്. ഗൂഗിൾ തങ്ങളുടെ സ്വന്തം പരസ്യങ്ങൾ ആൻഡ്രോയിഡിൽ നൽകുന്നുവെന്നും ഇതിലൂടെ വിപണിയിലെ അവരുടെ എതിരാളികൾ തളർന്നു പോകുന്നുവെന്നുമാണ് ഗൂഗിളിനെതിരായ ആരോപണം.

ആപ്പുകൾ ഇൻസ്റ്റാൾ ചെയ്യാൻ പ്രേരിപ്പിക്കുന്നതിലൂടെ ഗൂഗിളിന് ഏകപക്ഷീയമായ വളർച്ച ഉണ്ടാകുന്നു. തന്മൂലം എതിരാളികളായ കമ്പനികൾ വളർച്ച മുരടിച്ച് നഷ്ടത്തിലേക്ക് കൂപ്പുകുത്തുന്നുവെന്നും ഇതേക്കുറിച്ച് അന്വേഷിച്ച കമ്മീഷൻ കണ്ടെത്തിയിരുന്നു. യൂറോപ്പിലെ 90 ശതമാനം ആൻഡ്രോയിഡ് ഉപയോക്താക്കളും ഗൂഗിളിന്റെ പ്ലേ സ്റ്റോറിലൂടെയാണ് ടെലിവിഷൻ ഷോകൾ, സിനിമകൾ, ആപ്പുകൾ തുടങ്ങിയവ ഡൗൺലോഡ് ചെയ്യുന്നത്. ഇതാണ് അവർ ദുരുപയോഗം ചെയ്തത്.

# പണം നൽകാൻ കോൺടാക്ട് ലെസ് രീതിയുമായി വിസാ പേ വേവ്

ഒരു കാഷ് കൗണ്ടറിൽ വാലെറ്റിൽ നിന്നു പണം എടുക്കുന്നതും ചില്ലറ നോക്കുന്നതും ഭദ്രമായി വെക്കുന്നതും അടക്കം ഏകദേശം 30 സെക്കൻഡ് കൊണ്ടാണ് ഇടപാടു പൂർത്തിയാക്കുന്നത്. ഇതേ സമയം കോൺടാക്ട് ലെസ് കാർഡ് വഴി ഇതു വെറും മൂന്നു സെക്കൻഡു കൊണ്ടു പൂർത്തിയാക്കാം.

സാധാരണ പണമിടപാടുകളേക്കാൾ പത്തിലൊന്നു സമയം കൊണ്ട് വിസാ പേ വേവ് വഴിയുള്ള കോൺടാക്ട് ലെസ് പണമടക്കലുകൾ നടത്താനാവും. ബാങ്കുകൾ നൽകിയിട്ടുള്ള നിലവിലെ വിസാ ഡെബിറ്റ് കാർഡുകൾ കോൺടാക്ട് ലെസ് സാങ്കേതികവിദ്യയിലേക്ക് അപ്ഗ്രേഡു ചെയ്തു വിസാ പേ വേവ് കാർഡുകൾ സ്വന്തമാക്കാം. രണ്ടായിരം രൂപ വരെയുള്ള ഇടപാടുകൾ വിസാ പേ വേവ് കാർഡ് ഉടമകൾക്ക് തങ്ങളുടെ പിൻ നൽകുകയോ ഒപ്പിടുകയോ ചെയ്യാതെ തങ്ങളുടെ കോൺടാക്ട് ലെസ് കാർഡുകൾ ഉപയോഗിച്ചു നടത്താം.

രണ്ടായിരം രൂപയ്ക്കു മുകളിലേക്കുള്ള ഇടപാടുകൾക്ക് കൂടുതൽ സുരക്ഷ നൽകാനായി നിങ്ങളുടെ പിൻ ആവശ്യപ്പെടും. ചിപ് അധിഷ്ഠിത കാർഡുകൾ പോലെ തന്നെ വിവിധ തട്ടുകളിലുള്ള സുരക്ഷയാണ് കോൺടാക്ട് ലെസ് കാർഡുകൾക്കും വിസാ ലഭ്യമാക്കിയിട്ടുള്ളത്. ഓരോ ഇടപാടുകൾക്കും സവിശേഷമായ എൻക്രിപ്ഷൻ ഉള്ളതിനാൽ ഒരു ഇടപാടും രണ്ടു തവണ പ്രോസസു ചെയ്യാനാവില്ല. കോൺടാക്ട്ലെസ് കാർഡു വഴി പണം നൽകുമ്പോൾ കച്ചവടക്കാരൻ വിസാ കാർഡ് റീഡർ മിഷീനിൽ തുക രേഖപ്പെടുത്തും. ഈ ഇടപാട് മെഷീൻ വായിക്കണമെങ്കിൽ അതിനു സമീപത്തായി കാർഡ് വെക്കണം.

വിസയുടെ ആഗോള സുരക്ഷിത ശൃംഖല വഴിയാകും ഈ ഇടപാടു പ്രോസസ്സു ചെയ്യുക. അതോടെ വിസാ കാർഡ് നിങ്ങളുടെ കയ്യിൽ നിന്നു മാറ്റാതെ തന്നെ ഇടപാടു നടത്താനും കഴിയും. സൂപ്പർമാർക്കറ്റുകൾ, കൺവീനിയൻസ് സ്റ്റോറുകൾ, പെട്രോൾ സ്റ്റേഷനുകൾ, അതിവേഗ സേവന റസ്റ്റോറന്റുകൾ എന്നിവ പോലെ വേഗതയും സൗകര്യവും പരമ പ്രധാനമായ തിരക്കേറിയ ഇടങ്ങളിൽ പണം നൽകുന്ന രീതി മാറ്റി കോൺടാക്ട് ലെസ് ഇടപാടുകൾ എത്തുന്ന രീതിയിലാണ് ഈ പണമിടപാടുകൾ രൂപകൽപ്പന ചെയ്തിരിക്കുന്നതെന്ന് വിസാ ഗ്രൂപ്പ് ഇന്ത്യ കൺട്രി മാനേജർ ടി.ആർ. രാമചന്ദ്രൻ പറയുന്നു.

ഈ കാർഡ് ബാങ്കിന്റെ കെ.വൈ.സി.യുമായി ബന്ധിപ്പിച്ചിട്ടുള്ളതിനാൽ മറ്റു ഡിജിറ്റൽ സംവിധാനങ്ങളിലെ പോലെ അതു വീണ്ടും ചെയ്യേണ്ട ബുദ്ധിമുട്ടുകളും ഉണ്ടാകില്ല. നിലവിൽ മാഗ്നറ്റിക് സ്ലിപ്പ് കാർഡുകൾ ചിപ് അധിഷ്ഠിത കാർഡുകളിലേക്കു മാറ്റാൻ റിസർവ് ബാങ്ക് നൽകിയിരിക്കുന്ന അവസാന തീയതി 2018 ഡിസംബർ 31 ആണ്.

ഈ സമയത്ത് ഉപഭോക്താക്കൾക്ക് കോൺടാക്ട് ലെസ് കാർഡിനായി ആവശ്യപ്പെടാം. രാജ്യത്ത് ഇപ്പോൾ 23 ബാങ്കുകൾ ഇത് വിതരണം ചെയ്യുന്നുണ്ട്.

# എച്ച്പി പവിലിയൻ എക്സ് 360




എച്ച്പി ഇന്ത്യ വിദ്യാർഥികൾക്കും പ്രൊഫഷണലുകൾക്കുമായി എച്ച്പി ആക്ടീവ് പെൻ ഉൾപ്പെടുത്തിയിട്ടുള്ള പുതിയ എച്ച്പി പവിലിയൻ എക്സ് 360 പുറത്തിറക്കി. ദൃശ്യമികവുള്ള രൂപകൽപ്പന, ശക്തമായ പ്രകടനം എവിടെനിന്നും എപ്പോഴും കണക്ട് ചെയ്യാനുള്ള സൗകര്യം തുടങ്ങി നിരവധി സവിശേഷതകളാണുള്ളത്. എട്ടാം തലമുറ അത്യാധുനിക ഇന്റൽ കോർ പ്രോസസർ, മൈക്രോ എഡ്ജ് ഡിസ് പ്ലേ, ഇന്റൽ ഓപ്ടൈൻ മെമ്മറി, 1.68 കിലോഗ്രാം ഭാരം തുടങ്ങിയവയെല്ലാം പുതിയ എച്ച്പി പവിലിയൻ എക്സ്സ 360 ന്റെ സവിശേഷതകളിൽപ്പെടുന്നു. 50,347 രൂപമുതലാണ് വില.

# പുതിയ 100 രൂപയുടെ നിറം വയലറ്റ്; നോട്ട് ഉടൻ പുറത്തിറങ്ങും

പുതിയ 100 രൂപ നോട്ട് ഉടൻ പുറത്തിറങ്ങും. മധ്യപ്രദേശിലെ ദേവാസിലെ ബാങ്ക് നോട്ട് പ്രസിൽ നോട്ടുകളുടെ അച്ചടി തുടങ്ങി. നോട്ടിന്റെ നിറം വയലറ്റ് ആയിരിക്കുമെന്നുമാണ് റിപ്പോർട്ട്. ഇപ്പോൾ പ്രചാരത്തിലുള്ള നൂറു രൂപ നോട്ടിനെക്കാൾ ചെറുതായിരിക്കും പുതിയ നോട്ട്. പുതിയ നോട്ടുകൾ ഇറക്കിയാലും നിലവിലുള്ള നോട്ടുകൾ പിൻവലിക്കില്ല. അടുത്ത രണ്ടു മാസത്തിനുള്ളിൽ നോട്ട് പുറത്തിറക്കാനാകുമെന്നാണ് റിസർവ് ബാങ്ക് പ്രതീക്ഷിക്കുന്നത്.

നോട്ടിന്റെ ഒരു വശത്ത് യുനെസ്കോയുടെ ലോക പൈതൃകപ്പട്ടികയിലുള്ള 'റാണി കി വവ്' എന്ന ചരിത്ര സ്മാരകത്തിന്റെ ചിത്രം ആലേഖനം ചെയ്യും.

# കൂടുതൽ സ്റ്റൈലായി സ്കൈപ്പ്




ജനപ്രിയ വീഡിയോകോൾ– വോയിസ് കോൾ ആപ്ലിക്കേഷനായ സ്കൈപ്പിന്റെ പുതിയ ഫീച്ചറുകൾ. പഴയ ക്ലാസിക് 7.0 ആപ്ലിക്കേഷനു പകരമായി പുതിയ ഡെസ്ക്ടോപ് വേർഷൻ അവതരിപ്പിക്കാൻ ഒരുങ്ങുകയാണ് കമ്പനി. അതോടുകൂടി സ്കൈപ്പിന്റെ രൂപവും ഭാവവും മാറും. എച്ച് ഡി വ്യക്തതയോടുകൂടി 24 പേർക്ക് ഒരുമിച്ച് വീഡിയോ കോളിനുള്ള സൗകര്യം ഒരുക്കുന്നതാണ് പുതിയ പതിപ്പ്.

മെസേജ് റിയാക്ഷൻ, മീഡിയ ചാറ്റ് ഗ്യാലറി, വ്യക്തിയെ മെൻഷൻ ചെയ്യാനുള്ള ഓപ്ഷൻ, 300 വീഡിയോയും ചിത്രങ്ങളും ഒരുമിച്ച് അയക്കാൻ സാധിക്കുന്ന സൗകര്യങ്ങളാണ് പുതിയ പതിപ്പിൽ സജ്ജീകരിച്ചിരിക്കുന്നത്.

# Netflix ഇന്ത്യൻ വിപണിയിൽ

2022 ഓടെ ഇന്ത്യ ഏറ്റവും വലിയ ആഗോള OTT (Over-The-Top) വീഡിയോ വിപണിയായി മാറും. ഓഡിറ്റ് - കൺസൾട്ടൻസി സ്ഥാപനമായ പി.ഡബ്ല്യു.സി യുടെ കണക്കുകൾ പ്രകാരം വാർഷിക വരുമാനം 23 ശതമാനം വർധിച്ച് 5,500 കോടി രൂപ വരും. ലോകത്തെ ഏറ്റവും വലിയ ഓൺലൈൻ പെയ്ഡ് ടി.വി നെറ്റ്വർക്ക് ആയ നെറ്റ്ഫ്ലിക്സ് ഇന്ത്യയിലെ മാർക്കറ്റും വിപുലീകരിക്കുകയാണ്. ഹോട്ട് സ്റ്റാർ, യൂറ്റ്യൂബ് എന്നിവയ്ക്ക് വളരെ പിന്നിലാണ് നെറ്റ്ഫ്ലിക്സിന്റെ സ്ഥാനം. പുതിയ ഉപഭോക്താക്കളെ ആകർഷിക്കാൻ താഴ്ന്ന വിലയിലുള്ള സെഗ്മെന്റുകൾ നൽകുവാനാണ് ലക്ഷ്യമിടന്നത്.

ഹോട്ട് സ്റ്റാർ ഒരു ഹൈബ്രിഡ് സബ്സ്ക്രിപ്ഷൻ മോഡലാണ്. പ്രീമിയം കണ്ടന്റിനു മാത്രമേ കാഴ്ചക്കാരിൽ നിന്നു പണം വാങ്ങുന്നുള്ളു. പ്രാദേശിക ഭാഷകളിൽ മിഴിവുറ്റ ഷോകൾ നിർമ്മിക്കുന്നതിന് നെറ്റ്ഫ്ലിക്സ് വളരെയധികം പണം ചെലവാക്കുന്നുണ്ട്.

# പരസ്യങ്ങൾക്ക് 1600 കോടി

കഴിഞ്ഞ മൂന്നു സാമ്പത്തിക വർഷങ്ങളിൽ ഇലക്ട്രോണിക് മാധ്യമങ്ങൾ വഴി കേന്ദ്ര സർക്കാർ ചെലവിട്ടത് 1,600 കോടി രൂപയാണ്. ഗവൺമെന്റിന്റെ പരിപാടികളും പദ്ധതികളും പ്രചരിപ്പിക്കുക, ഗുണഭോക്താക്കളെ ആനുകൂല്യങ്ങൾ പ്രയോജനപ്പെടുത്തുവൻ ബോധവത്കരിക്കുക എന്നിവ ലക്ഷ്യമിട്ടാണ് ഈ പരസ്യങ്ങൾ നൽകിയിരുന്നത്. വിവരസാങ്കേതിക വകുപ്പു സഹമന്ത്രി രാജ്യവർധൻ റാഥോഡ് ആണ് ഇക്കാര്യം വ്യക്തമാക്കിയത്

കഴിഞ്ഞ മൂന്നു വർഷത്തിനിടയിൽ ടി.വി, റേഡിയോ, ഡിജിറ്റൽ സിനിമ, വെബ്സൈറ്റുകൾ, എസ്എംഎസ് തുടങ്ങിയവയിലൂടെ Bureau of Outreach and Communication മുഖേന വിവിധ മന്ത്രാലയങ്ങൾ, വകുപ്പുകൾ എന്നിവയ്ക്കായി ചെയ്ത പരസ്യങ്ങളിൽ ചെലവാക്കിത് 531.6 കോടി രൂപ (2015- 16), 609.14 കോടി (2016-17), 468.93 കോടി (2017-18) .

# വി-ഗാർഡിന്റെ ഡിജിറ്റൽ മീഡിയാ ബ്രാൻഡിങ് ഐസോബാർ ഇന്ത്യയ്ക്ക്




ഡെൻസു ഏജിസ് നെറ്റ് വർക്കിലെ ഡിജിറ്റൽ ഏജൻസി ഐസോബാർ ഇന്ത്യ വി-ഗാർഡിനുള്ള ഡിജിറ്റൽ മാധ്യമ ഏജൻസി ആയി നിയമിക്കപ്പെട്ടു. കൊച്ചി ആസ്ഥാനമാക്കിയ വി-ഗാർഡ് ഇൻഡസ്ട്രീസ് ഇന്ത്യയിലെ പ്രമുഖ വൈദ്യുത ഉപകരണ നിർമ്മാതാക്കളാണ്. വി ഗാർഡ് ഇൻഡസ്ട്രീസ് അടുത്തിടെ തങ്ങളുടെ പുതിയ ഐഡൻറിറ്റിയും കാഴ്ച്ചപ്പാടും 'ബ്രിംഗ് ഹോം എ ബെറ്റർ ടുമോറോ' എന്ന ടാഗ് ലൈനിലൂടെ അവതരപ്പിച്ചിരുന്നു.

# BARC India യുടെ റിപ്പോർട്ട്

വ്യൂവർഷിപ്പ് മോണിട്ടറിംഗ് ഏജൻസിയായ BARC ഇന്ത്യയുടെ റിപ്പോർട്ട് അനുസരിച്ച് രാജ്യത്ത് ഒരു ദിവസം ശരാശരി 3മണിക്കൂർ 44 മിനിറ്റോളം ടെലിവിഷൻ കാണുന്നവരുണ്ട്. പട്ടണപ്രദേശങ്ങളിൽ ഇത് നാലു മണിക്കൂറിനു മുകളിലാണ്. ഗ്രാമ പ്രദേശങ്ങളിൽ മൂന്നര മണിക്കൂറിൽ താഴെയും.ഇന്ത്യയിലെ മൂന്നു ലക്ഷം വീടുകളിൽ സർവ്വേ നടത്തി ശേഖരിച്ചതാണ് ഈ വിവരങ്ങൾ.

# AAAI ഭാരവാഹികൾ


ആശിഷ് ഭാസിൻ


അനുപ്രിയ ആചാര്യ

അഡ്വർടൈസിംഗ് ഏജൻസീസ് അസോസിയേഷൻ ഓഫ് ഇന്ത്യ പുതിയ ഭാരവാഹികളെ തെരഞ്ഞെടുത്തു. ആശിഷ് ഭാസിൻ (ചെയർമാൻ, ഡെൻസു ഏജീസ് നെറ്റ് വർക്ക്) പ്രസിഡന്റായും അനുപ്രിയ ആചാര്യയെ (CEO, പബ്ലിസിസ് മീഡിയ ഇന്ത്യ)വൈസ് പ്രസിഡന്റായും എക്സിക്യൂട്ടീവ് കമ്മറ്റിയിലേക്ക് സി.വി.എൽ. ശ്രീനിവാസ് (ഗ്രൂപ്പ് എം), കല്യാൺ ശങ്കർ (സ്റ്റാൻഡേർഡ് പബ്ലിസിറ്റി), കുനൈൽ ലലാനി (ക്രയോസ് ), പ്രണവ് പ്രേംനാരായൺ (പ്രേം അസോസിയേറ്റ്സ്) എന്നിവരെയും 2017-18 വർഷത്തേക്ക് വാർഷിക പൊതുയോഗത്തിലാണ് തെരഞ്ഞെടുത്തത്.

# പബ്ലിസിസ് എന്റർടെയിൻമെന്റ് ഇന്ത്യയിൽ

പബ്ലിസിസ് കമ്മ്യൂണിക്കേഷൻസ് ഇന്ത്യയിൽ പബ്ലിസിസ് എന്റർടൈൻമെന്റ് എന്ന പേരിൽ ഒരു മാർക്കറ്റിംഗ് യൂണിറ്റ് ആരംഭിക്കുന്നു. പബ്ളിസിസ് ഗ്രൂപ്പിലുള്ള എല്ലാ ഏജൻസികൾക്കും (Leo Burnett India, Leo Burnett Orchard, Publicis Worldwide, Publicis Capital, L&K Saatchi & Saatchi, MSL Group, Indigo Consulting, Publicis Beehive, Digitas, Sapient.Razorfish, Prodigious India) ഡിജിറ്റൽ എന്റർടൈൻമെന്റ് മീഡിയ, ഡിജിറ്റൽ മാർക്കറ്റിംഗ് എന്നീ മേഖലകളിൽ വമ്പന്മാരുമായി ബിസിനസ് മെച്ചപ്പെടുത്താൻ സഹായിക്കുകയാണ് ലക്ഷ്യം.

ഫിലിം, ടിവി സീരിയലുകൾ എന്നിവക്കായി ബ്രാൻഡ് ഇമേജുകൾ സൃഷ്ടിക്കുക, ബ്രാൻഡുകൾക്കും ക്ലയന്റുകൾക്കും വേണ്ടിയുള്ള സെലിബ്രിറ്റി മാനേജ്മെന്റ്, ഐപി ക്രിയേഷൻസ് തുടങ്ങിയവയാണ് പ്രധാന പ്രവർത്തനങ്ങൾ. 20 രാജ്യങ്ങളിൽ 100 ഓഫീസുകളും 30000ത്തിലധികം ജോലിക്കാരും പബ്ളിസിസ് ഗ്രൂപ്പിനുണ്ട്.

# Digital Marketing



# GDPR And What Marketers Need To Be Aware Of

The General Data Protection Regulation (GDPR) though in transitional level for the past two years, has officially started off in May 2018. This directly means that customers will have more control over their data, but what leaves marketers confused is the way it would affect digital marketing activities. Digital marketing as we know, is heavily relying on the data collected from the audience and using this data to personalize ad targeting and delivery. So how does GDPR affect agencies and businesses?

Individual information, not restricted to photographs, pictures, healthcare information, financial details, IP address and device details, are all classified as personal data. For businesses to access this data, they need to get express consent from the users of their website, app etc. What this means in simpler terms is that as an individual spends more time on the internet, he will see more things like pop-ups and banners which indicate that the site uses cookies. What GDPR encourages is information sharing that is transparent and consensual - for example a newsletter sign up where the user explicitly shares his/her information with the publisher.

### Do Indian Companies Need to be GDPR Compliant?

The terms of GDPR are focused on EU policy, it might appear that the compliance is limited only to EU companies, however, all digital companies need to be aware and comply with the policies since they would most likely be dealing with customers in the European Union also. If at any point a company collects data from the EU, GDPR rules apply to the said company as well.

The business sectors most likely to be affected by GDPR are those that have a global scope – so hospitality, travel, SAAS and retail, especially bigger conglomerates, should make an extra effort to ensure that they are compliant with the GDPR policy.

### How can GDPR Compliance be ensured?

**Privacy Notices**

GDPR decrees that the notices appearing on screen for users signing up for new services/applications must carry very clear and transparent information as to what data is collected and how this would be used and whether the data would be shared with any other service providers rather than just showing a long format text that would put people off from reading.

### Active Opt-Ins

Opt-in marketing is where express interest by the user results in data sharing, or in simpler terms, where consent from consumers is obtained before giving them targeted marketing materials.

Sign-ups and mobile opt-ins work similar to email opt-ins and through the information thus shared, the marketers will then contact consumers via email about their services. An example would be data collected from newsletter sign-ups or an app connected to Google would ask the user to sign up using the Google credentials.

### What are the penalties for non-compliance with GDPR?

GDPR will be enforced through various sanctions including warnings, bans on data processing, restriction of data and suspending data transfers. Failure to comply is punishable by huge fines of upto 4% of the annual turnover.

One of the concerns about the GDPR is that, in its aim to protect data, it necessitates that companies track and audit data, causing companies huge financial burden to enforce the new privacy rules.

For the most part, advertisers aren't likely to be directly affected by this in the near future. However, it changes the type of data that digital marketers collect from clients, potentially slightly shifting campaign strategies. For marketers, this means that they may not be able to use consumer data for targeted advertising.

The GDPR is an example of a relevant and useful policy for consumer protection. While it may create some complexities for certain businesses, it's important that business managers and digital leaders not only abide but rules and regulations but incorporate policies internally that support and sustain the same principles to ensure customer protection and loyalty.



Bhavya Nandakumar
COO - Whyrel | MD
Digital ProSchool, Kochi
bhavya@whyrel.com

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുകാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



ഡോ.ജോർജ്ജ് തോമസ്

# കേരളഭൂഷണം ദിനപത്രം

1959ൽ ഇ.എം.എസ് മന്ത്രിസഭക്കെതിരെ കേരളത്തിൽ ആഞ്ഞടിച്ച വിമോചന സമരത്തിലും 1964ൽ കോൺഗ്രസിലെ പിളർപ്പിനെ തുടർന്ന് കെ.എം.ജോർജ്ജിന്റെ നേതൃത്വത്തിൽ കേരളാകോൺഗ്രസ് എന്ന പേരിൽ പുതിയ പാർട്ടി രൂപം പ്രാപിച്ചതിലും കേരളഭൂഷണം നിർണായക സ്വാധീനം ചെലുത്തിയിട്ടുണ്ട്.

ഒരു കാലത്ത് കേരളത്തിന്റെ രാഷ്ട്രീയ, സാമൂഹ്യ, സാമ്പത്തിക, ആത്മീയ രംഗത്ത് നിർണ്ണായകമായ സ്വാധീനം ചെലുത്തിയ ദിനപത്രമാണ് കേരള ഭൂഷണം. എനിക്ക് ഏറ്റവും പ്രിയപ്പെട്ട കെ.എം. റോയ് സാർ വഴിയാണ് ഞാൻ കേരള ഭൂഷണത്തെ അടുത്തറിയുന്നത്. എറണാകുളം മഹാരാജാസ് കോളേജിൽ നിന്നും ചരിത്രത്തിൽ ബിരുദാനന്തര ബിരുദം നേടിയ അദ്ദേഹം മത്തായി മാഞ്ഞൂരാന്റെ കേരള പ്രകാശം, ദേശബന്ധു തുടങ്ങിയ പത്രങ്ങളിൽ പ്രവർത്തിച്ച ശേഷമാണ് കേരള ഭൂഷണത്തിലെത്തിയത്.

## ഇനി അല്പം ചരിത്രം

നിരണം കുറിച്ചിയേത്ത് കെ.കെ. കുരുവിളയാണ് കേരളഭൂഷണം പത്രത്തിന്റെ സ്ഥാപകൻ. മദ്ധ്യതിരുവിതാംകൂറിലെ രാഷ്ട്രീയ രംഗത്തെ സംശുദ്ധമാക്കുകയും ക്രൈസ്തവസഭകളുടെ വിദ്യാഭ്യാസ, ആത്മീയ, സാംസ്കാരിക രംഗങ്ങളെ പരിപോഷിപ്പിക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെയാണ് കേരളഭൂഷണം 1944ൽ കോട്ടയത്ത് ആരംഭിച്ചത്.

നിരണം സ്വദേശിയാണെങ്കിലും കെ.കെ. കുരുവിളയുടെ പ്രവർത്തന മേഖല കോട്ടയമായിരുന്നു. മാർത്തോമ്മാ വൈദിക സെമിനാരിയുടെ ആദ്യ പ്രിൻസിപ്പലായും കോട്ടയം എം.റ്റി. സെമിനാരി ഹൈസ്കൂൾ ഹെഡ്മാസ്റ്ററായും അദ്ദേഹം സേവനമനുഷ്ഠിച്ചു. തിരുവിതാംകൂർ പ്രജാസഭയിൽ അംഗവും ആദ്യകാല തിരുമേനിമാരുടെ സുഹൃത്തും അവരുടെ ഉപദേശകനുമായിരുന്നു.

തിരുവല്ല മാർത്തോമ്മാ കോളേജ്, മുണ്ടകപ്പാടം അഗതി മന്ദിരം എന്നിവ സ്ഥാപിക്കുന്നതിൽ നിർണ്ണായകമായ പങ്ക് വഹിച്ച, സ്വാതന്ത്ര്യ സമര പോരാളിയും മഹാത്മാ ഗാന്ധിയുടെ ശിഷ്യനുമായിരുന്ന കുരുവിള, കേരളഗാന്ധി, ദീനബന്ധു എന്നീ പേരുകളിലും അറിയപ്പെട്ടിരുന്നു. കേരളഭൂഷണം പത്രത്തിന്റെ ആദ്യത്തെ ചീഫ് എഡിറ്ററും കെ.കെ. കുരുവിളയായിരുന്നു.

ആത്മീയ, സാമുദായിക രംഗങ്ങളിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടി വന്നതിനാൽ കേരള ഭൂഷണം 1944ൽത്തന്നെ അദ്ദേഹം കോട്ടയത്തെ പ്രമുഖ വ്യവസായിയും, പ്ലാന്ററുമായ അഞ്ചേരിൽ എ.വി. ജോർജ്ജിനു കൈമാറി. എ.വി. ജോർജ്ജ് സാരഥ്യം ഏറ്റെടുത്തതോടെ പത്രത്തിന്റെ പ്രചാരം വർദ്ധിച്ചു. മലങ്കര സഭാ കേസിൽ യാക്കോബായ സഭയോട് ചായ്‌വ് കാട്ടിയതിനാൽ ആ സമുദായത്തിന്റെയും, സി.എസ്.ഐ. സഭയുടെയും ഔദ്യോഗിക പത്രമായി കേരള ഭൂഷണം അറിയപ്പെട്ടു. കോട്ടയം ജില്ലയിൽ മാത്രമല്ല മദ്ധ്യതിരുവിതാകൂറിലെ തന്നെ പ്രധാന ഭാഷാ ദിനപത്രമായി കേരളഭൂഷണം വളരെ വേഗം ഉയർന്നു.

മദ്ധ്യതിരുവിതാംകൂറിലെ ആദ്യത്തെ സായാഹ്നപത്രവും കേരള ഭൂഷണം ആണ്.

1959 ഓഗസ്റ്റ് 15ന് എ.വി. ജോർജ്ജ് നിര്യാതനായതിനെ തുടർന്ന് അദ്ദേഹത്തിന്റെ പുത്രൻ വർക്കി ജോർജ്ജ് പത്രത്തിന്റെ ചുമതല ഏറ്റെടുത്തു. 1959ൽ ഇ.എം.എസ് മന്ത്രിസഭക്കെതിരെ കേരളത്തിൽ ആഞ്ഞടിച്ച വിമോചന സമരത്തിലും 1964ൽ കോൺഗ്രസിലെ പിളർപ്പിനെ തുടർന്ന് കെ.എം.ജോർജ്ജിന്റെ നേതൃത്വത്തിൽ കേരളാകോൺഗ്രസ് എന്ന പേരിൽ പുതിയ പാർട്ടി രൂപം പ്രാപിച്ചതിലും കേരളഭൂഷണം നിർണായക സ്വാധീനം ചെലുത്തിയിട്ടുണ്ട്.

ഗവൺമെന്റിന്റെ നല്ല കാര്യങ്ങളെ പ്രകീർത്തിക്കുകയും പോരായ്മകളെ തുറന്നു കാട്ടുകയും ചെയ്ത പത്രത്തിന്റെ മുഖപ്രസംഗവും രാഷ്ട്രീയ അവലോകനവും ഏറെ ശ്രദ്ധ പിടിച്ചുപറ്റി. സംസ്ഥാനത്തെ കർഷകരുടെ പ്രശ്നങ്ങൾ, പ്രത്യേകിച്ച് കുടിയേറ്റക്കാരുടെ ദുരിതങ്ങൾ, ഗവൺമെന്റിന്റെ ശ്രദ്ധയിൽ കൊണ്ടുവരുന്നതിൽ പത്രം വഹിച്ച പങ്ക് പ്രശംസാർഹമായിരുന്നു.

1969ൽ കേരള ഭൂഷണം കോട്ടയത്തെ കേരളധ്വനി പത്രത്തിന്റെ ഉടമ കല്ലറയ്ക്കൽ ഡോ.ജോർജ്ജ് തോമസിന് കൈമാറി. കേരളധ്വനി സായാഹ്ന പത്രമായി മാറ്റിക്കൊണ്ട് കേരളഭൂഷണം പ്രഭാതപത്രമായി നിലനിർത്തി. കേരളത്തിലെ ഭാഷാദിന പത്രങ്ങളിൽ ആദ്യമായി വാരാന്ത്യത്തിൽ പ്രത്യേക പതിപ്പ് പ്രസിദ്ധീകരണം ആരംഭിച്ചത് കേരളഭൂഷണത്തിലാണ്. പത്രത്തിന്റെ വാരാന്ത്യം ഏറെ സവിശേഷതകൾ ഉണ്ടായിരുന്നതിനാൽ പ്രത്യേകം ശ്രദ്ധിക്കപ്പെട്ടിരുന്നു.

ദിനപത്രം ആദ്യമായി സ്വന്തം വാഹനങ്ങളിൽ വിതരണക്കാർക്ക് എത്തിച്ചു കൊടുത്തതിന്റെ അവകാശിയും കേരളഭൂഷണമാണ്. കേരള രാഷ്ട്രീയത്തിൽ ഏറെ പ്രശോഭിച്ചിരുന്ന വ്യക്തിയാണ് ഡോ.ജോർജ്ജ് തോമസ്. കല്ലൂപ്പാറ നിയോജകമണ്ഡലത്തെ പല തവണ പ്രതിനിധീകരിച്ച അദ്ദേഹം നിയമ സഭയിൽ പാർട്ടിയുടെ ഡെപ്യൂട്ടി ലീഡറായും പ്രവർത്തിച്ചിട്ടുണ്ട്. കേരള ഭൂഷണത്തെക്കുറിച്ചുപറയുമ്പോൾ മനോരാജ്യം വാരികയെ മറക്കാൻ കഴിയുകില്ല.

നോവലിസ്റ്റ് കാനം ഈ.ജെ. തുടങ്ങിയ മനോരാജ്യം വാരിക പിൽക്കാലത്ത് ഡോ. ജോർജ് തോമസ്സിന്റെ ഭാര്യയും സി.എം.എസ്സ് കോളേജിലെ അധ്യാപികയുമായിരുന്ന റേച്ചൽ തോമസ് വിലയ്ക്കു വാങ്ങിയിരുന്നു.

### ചുവന്ന മനുഷ്യന്റെയും ജനപ്രിയ കഥാകാരന്റേയും പിറവി

കോട്ടയത്തുനിന്ന് പ്രസിദ്ധീകരിച്ചിരുന്ന മനോരാജ്യം വാരിക പ്രചാരം ഇടിഞ്ഞ് വലിയ പ്രതിസന്ധിയിലായ കാലത്താണ് അതിൽ നിന്ന് കരകയറാൻ സ്ഥാപന ഉടമകൾ പോംവഴി ആലോചിക്കുന്നത്. ഇതിന് പരിഹാരം തേടുമ്പോഴാണ് അന്നത്തെ ജനകീയ കഥാകൃത്തുക്കളിൽ പ്രമുഖനായ കാനം ഇ.ജെ. ഒരു അഭിപ്രായം മുന്നോട്ടുവയ്ക്കുന്നത്. വാരികയിൽ ഒരു കുറ്റാന്വേഷണ നോവൽ ആരംഭിച്ചാൽ രക്ഷപ്പെടാമെന്നായിരുന്നു അത്. എന്നാൽ അന്ന് അത് മാനേജ്മെന്റിന് കൊള്ളാമെന്ന് തോന്നിയില്ല. പിന്നീട് മറ്റുവഴികൾ നോക്കിയെങ്കിലും രക്ഷയില്ലാതെ വന്നതോടെ അക്കാര്യം വീണ്ടും പരിഗണിച്ചു. ആരെ ഏൽപിക്കുമെന്നായി ചോദ്യം.

പരീക്ഷണാടിസ്ഥാനത്തിൽ ഇതിന് തയ്യാറായ കാനത്തിനെ ചുമതല ഏൽപിച്ചു. അന്ന് കുട്ടനാട്ടിലെ ചമ്പക്കുളത്തുള്ള ബി.കെ.എം ബുക്ക് ഡിപ്പോ എന്ന പുസ്തക പ്രസാധകർ ഇറക്കിയിരുന്ന 'ഡിറ്റക്ടർ' മാസികയിൽ പതിവായി കുറ്റാന്വേഷണ കഥകൾ എഴുതിയിരുന്നു ഒരു കഥാകാരൻ. ഇത് കാനം വായിച്ചിട്ടുണ്ടായിരുന്നു. പാശ്ചാത്യ സാഹിത്യ ലോകത്ത് ഏറെ വായനക്കാരെ നേടിയ കുറ്റാന്വേഷണ കഥകളുടെ ചുവടു പിടിച്ച് അയാളെഴുതുന്ന കഥകൾ നിരവധി പേരെ ആകർഷിച്ചിരുന്ന കാര്യം കാനത്തിന് അറിയാമായിരുന്നു.

ഡിറ്റക്ടർ മാസികയിൽനിന്നും വിലാസവും വാങ്ങി കാനം കഥാകാരനെ കണ്ടുപിടിക്കാൻ ഇറങ്ങി. നേരിൽ കണ്ടപ്പോൾ കാനം തന്നെ അമ്പരന്നുപോയി. ഒരു കൊച്ചു പയ്യൻ! സംശയവും അമ്പരപ്പും മാറ്റിവച്ച് ആവശ്യം അറിയിച്ചു. മനോരാജ്യം വാരികയിലേക്ക് ഒരു കുറ്റാന്വേഷണ നോവൽ വേണം എന്നു പറഞ്ഞപ്പോൾ അതിനെന്താ എന്നായി ആ പയ്യൻ. എങ്കിൽ വാരികയിൽ അനൗൺസ് ചെയ്യാൻ ഒരാഴ്ചക്കകം നോവലിന്റെ പേര് തരാമോ എന്നായി കാനം. അദ്ദേഹത്തെ അതിശയിപ്പിച്ചുകൊണ്ട് പയ്യന്റെ മറുപടി ഉടൻ വന്നു. ഒരാഴ്ചയൊന്നും വേണ്ട ഇപ്പോൾതന്നെ പറയാമല്ലോ എന്ന്. അങ്ങനെയാണ് ചുവന്ന മനുഷ്യൻ എന്ന പേര് കോട്ടയം പുഷ്പനാഥ് പറയുന്നത്. പിന്നീട് മൂന്നര പതിറ്റാണ്ടിലേറെ മലയാള അപസർപ്പക, മാന്ത്രിക നോവൽ സാഹിത്യത്തെ കൈവെള്ളയിലിട്ട് അമ്മാനമാടിയ ഒരു കഥാമാന്ത്രികന്റെ താരോദയമായിരുന്നു ആ സംഭവം.

ഇതിനിടെ ഏക മകൻ ബിജുവിന്റെ പെട്ടെന്നുള്ള വേർപാടിനെയും പ്രശസ്ത സാഹിത്യകാരിയും പത്രപ്രവർത്തകയുമായ ഭാര്യ റേച്ചൽ തോമസിന്റെ അസുഖത്തെയും തുടർന്ന് ഡോ.ജോർജ്ജ് തോമസ് പത്രത്തിന്റെ പ്രസിദ്ധീകരണം നിർത്തി വച്ചു. മനോരാജ്യം ഗുഡ്നൈറ്റ് മോഹനന് കൈമാറി. കേരള ഭൂഷണം പത്രമാകട്ടെ, കോഴഞ്ചേരി കലമണ്ണിൽ കെ.ജെ. ഏബ്രഹാം ഏറ്റെടുത്ത് 1989ൽ തിരുവല്ലയിൽ നിന്നു പുനരാരംഭിച്ചു. ഒരു വർഷത്തിനു ശേഷം സാങ്കേതിക കാരണങ്ങളാൽ പ്രഭാത ദിനപത്രം നിർത്തിവെച്ച് പത്തനംതിട്ട കേന്ദ്രമാക്കി സായാഹ്ന ദിനപത്രമാക്കി മാറ്റി.

2006ൽ കേരളഭൂഷണം പരുമല കടവിൽ ഡോ. കെ.സി. ചാക്കോയ്ക്ക് കൈമാറി.



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.



# കരിയർ തീരുമാനങ്ങൾ ... തയ്യാറെടുപ്പുകൾ

"വിമർശകർ പറയുന്നതിന് കാതു കൊടുക്കാതിരിക്കുക, വിമർശകരെ ആദരിക്കാനായി പ്രതിമകൾ സ്ഥാപിക്കപ്പെട്ടിട്ടില്ല."

## കലാപഠനം

മോഹൻസിംഗ് ഒബ്റോയി പഞ്ചാബിലെ ചെറിയ ഒരു ഗ്രാമത്തിൽ ജനിച്ച് വിമർശനങ്ങൾ നിറഞ്ഞ വഴിയിലൂടെ നടന്ന് വിജയം വരിച്ച വ്യക്തിയാണ്. കുട്ടിയായിരിക്കുമ്പോൾ തന്നെ അദ്ദേഹത്തിന് പിതാവിനെ നഷ്ടപ്പെട്ടു. ഹോട്ടൽ വ്യവസായം തുടങ്ങുക എന്നത് മോഹൻസിംഗിന്റെ സ്വപ്ന മായിരുന്നു. അദ്ദേഹത്തിന്റെ ചിന്തകളെ വിമർശകർ കളിയാക്കുമ്പോൾ അമ്മ അയാളെ ആത്മവിശ്വാസത്തിന്റെ ബാലപാഠം പഠിപ്പിച്ചു. പിന്നീട് സിംലയിലെ സെസ്സിൽ എന്ന ഹോട്ടലിൽ മാസം 50 രൂപാ ശമ്പളത്തിൽ ക്ലാർക്കായി ജോലിക്കു കയറി. തൊഴിലിനോടുള്ള ആത്മാർത്ഥത, സ്ഥിരോത്സാഹം, വിശ്വസ്തത, കഠിനാധ്വാനം എന്നീ ഗുണങ്ങളാൽ വളർന്ന് പിന്നീട് സ്വന്തമായി ഇന്ത്യയിലും മറ്റു രാജ്യങ്ങളിലും ഹോട്ടൽ ശൃംഖലയുള്ള വമ്പൻ വ്യവസായി ആയി മോഹൻസിംഗ് ഒബ്റോയി മാറി (ഒബ്റോയി ആന്റ് ട്രൈഡന്റ് ഗ്രൂപ്പ്).

മറ്റുള്ളവർ നമ്മെ വിമർശിക്കുമ്പോൾ തളരാതെ, ആത്മവിശ്വാസം കൈവെടിയാതെ എഴുന്നേൽക്കുക, ലക്ഷ്യത്തിനു പ്രാധാന്യം കൊടുക്കുക. പ്രവർത്തിയിലേക്കു കടക്കുമ്പോൾ ചിലപ്പോൾ തളരാം, മടുപ്പ് അനുഭവപ്പെടാം. അതു ലക്ഷ്യത്തിന്റെ ഭാഗമാകുമ്പോൾ ലക്ഷ്യം പൂർത്തീകരിക്കുന്നതുവരെ നിങ്ങൾ ആവേശഭരിതരാകും. വിമർശകരുടെ വിമർശനങ്ങൾ നിങ്ങൾക്ക്, വിജയം വരിക്കുവാനുള്ള ശക്തി അല്ലെങ്കിൽ ധൈര്യം ഉണ്ടാക്കും.

മനുഷ്യന്റെ സത്യാന്വേഷണങ്ങളുടെയും, സ്വത്വാന്വേഷണങ്ങളുടെയും ആവിഷ്കാരമാണു കല. സിനിമ, നാടകം, ചിത്രരചന, ശിൽപകല, നൃത്തം, സംഗീതം എന്നിവയെക്കുറിച്ചുള്ള അറിവാണു കലാപഠനം.

ഫൈൻ ആർട്സ്, സംഗീതം, നൃത്തം, ഫോട്ടോഗ്രഫി തുടങ്ങിയ കലാരൂപങ്ങൾ അഭ്യസിച്ചവർക്ക് അവസരങ്ങളേറെയാണ്. സർട്ടിഫിക്കറ്റ്, ഡിപ്ലോമ, ബിരുദം, ബിരുദാനന്തര ബിരുദ തലങ്ങളിലായി നിരവധി യോഗ്യതകൾ ഇന്നു ലഭ്യമാണ്. ഫൈൻ ആർട്സിൽ പരിശീലനം നേടിയവർക്ക് അധ്യാപനം, പരസ്യകല, പബ്ലിഷിങ്ങ്, ആർക്കിടെക്ചർ, മീഡിയ, പബ്ലിക് റിലേഷൻസ് എന്നിങ്ങനെ വിവിധ തുറകളിൽ തൊഴിൽ കണ്ടെത്താം.

ആർട്ട് ഗാലറികൾ, ആനിമേഷൻ സ്റ്റുഡിയോകൾ, മ്യൂസിയങ്ങൾ, ബ്യൂട്ടിക്കുകൾ, ഫാഷൻ ഇൻഡസ്ട്രി, ഡിസൈൻ ഇൻഡസ്ട്രി എന്നിവയിലും ഫൈൻ ആർട്സ് ബിരുദധാരികൾക്കു അവസരങ്ങളുണ്ട്.

നൃത്തം അഭ്യസ്ത വിദ്യയാക്കിയവർക്കും കരിയറിൽ സാധ്യതകളുണ്ട്. അധ്യാപനം, കോറിയോഗ്രഫി, കലാസംവിധാനം, ജേർണലിസം, എന്നിങ്ങനെ നിരവധി മേഖലകളിൽ അവസരങ്ങളുണ്ട്.

സംഗീതം ശാസ്ത്രീയമായി അഭ്യസിച്ചവർക്കു റേഡിയോ, ടി.വി, സ്റ്റേജ് പ്രോഗ്രാമുകൾ, അധ്യാപനം, മ്യൂസിക്ക് ജേർണലിസം, സിനിമ റിക്കോർഡിംഗ് തുടങ്ങിയ മേഖലകളിൽ തൊഴിൽ കണ്ടെത്താവുന്നതാണ്.

സിനിമ ഇൻഡസ്ട്രിയുമായി ബന്ധപ്പെട്ട് ആയിരക്കണക്കിന് തൊഴിലവസരങ്ങളുണ്ട്. നിർമ്മാണം, സംവിധാനം, ഛായാഗ്രഹണം, സൗണ്ട് എഞ്ചിനീയറിംഗ്, കോറിയോഗ്രഫി, ജേർണലിസം, കലാസംവിധാനം എന്നീ മേഖലകളിൽ പ്രതിഭകളെ ആവശ്യമുണ്ട്.

ചിത്രകല, ഇൻസ്റ്റലേഷനുകൾ, ജ്വല്ലറി ആർട്ട്, കലാചരിത്രം, തീയേറ്റർ ആർട്സ്, പരസ്യകല, ഫോട്ടോഗ്രഫി എന്നിങ്ങനെ വ്യത്യസ്തങ്ങളായ പഠനവിഷയങ്ങൾ നിങ്ങളുടെ അഭിരുചിക്കനുസരിച്ച് തെരഞ്ഞെടുക്കുവാൻ യൂണിവേഴ്സിറ്റികൾ അവസരമൊരുക്കുന്നുണ്ട്.

യൂണിവേഴ്സിറ്റി പദവിയുള്ള കേരള കലാമണ്ഡലം, കേരളത്തിൽ തൃശൂരിനടുത്തു ചെറുതുരുത്തിയിൽ മഹാകവി വള്ളത്തോൾ 1930ൽ സ്ഥാപിച്ചതാണ്.

അവിടെ ഗുരുകുല സമ്പ്രദായത്തെ ആധുനിക വിദ്യാഭ്യാസ സങ്കേതങ്ങളുമായി സമന്വയിപ്പിച്ചുകൊണ്ടുള്ള പഠനരീതിയാണ്. കഥകളി, ചെണ്ട, മദ്ദളം, ഭരതനാട്യം, മോഹിനിയാട്ടം, കൂടിയാട്ടം, മിഴാവ്, തുള്ളൽ, മൃദംഗം, കർണ്ണാടക സംഗീതം എന്നീ വിഷയങ്ങളിലേക്ക് ഹൈസ്കൂൾ തലം തൊട്ടേ ആലോചിക്കാവുന്നതാണ്. പ്ലസ്ടൂ കഴിഞ്ഞവർക്ക് ബിരുദ കോഴ്സുകൾക്കും ചേരാവുന്നതാണ്.

കഥകളി, മോഹിനിയാട്ടം, കൂടിയാട്ടം, മൃദംഗം, ചെണ്ട, കർണ്ണാടിക് സംഗീതം എന്നിവയിൽ എം.എ. കോഴ്സുകളിലും ചേരാം. എം.ഫിൽ, പിഎച്ച്.ഡി എന്നിവയ്ക്ക് നൃത്തം, കഥകളി, കൂടിയാട്ടം, തുള്ളൽ, വാദ്യം, താരതമ്യപഠനം, സൗന്ദര്യപഠനം, സൗന്ദര്യശാസ്ത്രം, നാടോടികഥ, കേരള സംസ്കാരം, ഫൈൻ ആർട്സ് തുടങ്ങിയ കലാപഠനങ്ങൾക്ക് അവസരങ്ങളു്.

ഭരതനാട്യം, കഥക്, വോക്കൽ / ഹിന്ദുസ്ഥാനി/ കർണ്ണാടിക്, ഉപകരണ സംഗീതം (തബല, മൃദംഗം, വീണ, ഫ്ളൂട്ട്, വയലിൻ, ഗിറ്റാർ, കീബോർഡ്) തുടങ്ങിയവയിൽ പ്രാവീണ്യം നേടുവാനും ഡിപ്ലോമയും ബിരുദവും നേടുവാനും ഭാരതീയ വിദ്യാഭവൻ ബാംഗ്ലൂർ നല്ലതാണ്.

മലയാളം സർവകലാശാല തിരൂരിൽ അഭിരുചി പരീക്ഷയുടെ അടിസ്ഥാനത്തിൽ എം.എ. ചലച്ചിത്ര പഠനത്തിനു ചേരാവുന്നതാണ്. സിനിമയെന്ന കലാരൂപത്തിന്റെ വ്യാകരണം, ചരിത്രം, നിർമ്മാണപ്രക്രിയ, നിരൂപണം എന്നിവയെക്കുറിച്ചുള്ള സമഗ്രമായ പഠനം ഇവിടെ ലഭ്യമാണ്.

നൃത്തം, സംഗീതം, വിഷ്വൽ ആർട്സ് എന്നീ മൂന്നു വിഭാഗങ്ങളിലായി ഡിപ്ലോമ, പോസ്റ്റ്ഡിപ്ലോമ എന്നിവയ്ക്കു ചെന്നൈ കലാക്ഷേത്രയിൽ അവസരങ്ങളുണ്ട്. കാലടി സംസ്കൃത സർവകലാശാലയിൽ ഫൈൻ ആർട്സ് ബിരുദം നേടിയവർക്ക് എൻട്രൻസ് പരീക്ഷ, അഭിമുഖം, പ്രായോഗിക പരീക്ഷ എന്നിവയുടെ അടിസ്ഥാനത്തിൽ നൃത്തം, സംഗീതം, തിയേറ്റർ എന്നിവയിൽ ഏതെങ്കിലും വിഷയത്തിൽ ബിരുദാനന്തര ബിരുദം എം.എഫ്.എ നേടാവുന്നതാണ്.

പൂനെയിലെ ഫിലിം ആന്റ് ടെലിവിഷൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇന്ത്യ എന്ന പേരിലുള്ള FTII ഇന്ത്യയിലെ ഏറ്റവും മികച്ച ഫിലിം- ടെലിവിഷൻ ഇൻസ്റ്റിറ്റ്യൂട്ടുകളിലൊന്നാണ്. അടൂർ ഗോപാലകൃഷ്ണൻ, ആർ. കെ. ലക്ഷ്മൺ, ഗിരീഷ് കർണ്ണാട്, കെ.ജി. ജോർജ്, റസൂൽ പൂക്കുട്ടി, ഷാജി എൻ. കരുൺ തുടങ്ങിയവർ ഇവിടുത്തെ വിദ്യാർത്ഥികളായിരുന്നു. സത്യജിത്റേ, മണികൗൽ തുടങ്ങിയവർ ഇവിടത്തെ അധ്യാപകരായിരുന്നു.

അഭിനയം ഒഴികെയുള്ള മറ്റെല്ലാ കോഴ്സുകൾക്കും പ്രവേശനത്തിന്റെ ഘട്ടത്തിൽ എഴുത്തു പരീക്ഷയുണ്ടാകും.

ഇതിൽ വിജയിക്കുന്നവരെ ഓറിയന്റേഷനും ഇന്റർവ്യൂവിനും ക്ഷണിക്കും. ഇവയിലെല്ലാം പ്രകടനം നിശ്ചിത അനുപാതത്തിൽ ചേർത്താണ് പ്രവേശന ലിസ്റ്റ് തയ്യാറാക്കുന്നത്.

സത്യജിത്റേ ഫിലിം ആന്റ് ടെലിവിഷൻ ഇൻസ്റ്റിറ്റ്യൂട്ട് കൊൽക്കത്ത പ്രശസ്തിയാർജിച്ചതാണ്. ആനിമേഷൻ എന്നിവയിൽ ബിരുദത്തിനും ബിരുദാനന്തര ബിരുദത്തിനും സൗകര്യങ്ങളുണ്ട്. പ്രവേശനപരീക്ഷ, ഓറിയന്റേഷൻ, അഭിമുഖം എന്നിവയുടെ അടിസ്ഥാനത്തിലാണ് പ്രവേശനം. നാഷണൽ സ്കൂൾ ഓഫ് ഡ്രാമ ന്യൂഡൽഹിയിലുള്ള മറ്റൊരു പരിശീലനകേന്ദ്രമാണ്. ഇന്ത്യൻ സിനിമയ്ക്കും നാടകരംഗത്തിനും വളരെയേറെ പ്രതിഭകളെ സംഭാവന ചെയ്ത പഠനശാലയാണ്.

ബിഎഫ്എ പ്രോഗ്രാമിക് പെയിന്റിംഗ്, ടെക്സ്റ്റൈൽ ഡിസൈൻ, ഇന്റീരിയർ ഡെക്കറേഷൻ, സ്കൾപ്ച്ചർ, മെറ്റൽ വർക്ക്, സിറാമിക് എന്നിവയ്ക്കും എംഎഫ്എയ്ക്കും റേറ്റിംഗ് ഉള്ള സ്ഥാപനമാണ് കെ.ജെ. സ്കൂൾ ഓഫ് ആർട്സ്, മുംബൈ.

തിയേറ്റർ അർട്സിൽ എംഎഫ്എയ്ക്കു പോണ്ടിച്ചേരി യൂണിവേഴ്സിറ്റിയിൽ അവസരമുണ്ട്. എംജിആർ ഗവൺമെന്റ് ഫിലിം ആൻഡ് ടെലിവിഷൻ ഇൻസ്റ്റിറ്റ്യൂട്ട് ചെന്നൈയും യൂണിവേഴ്സിറ്റി ഓഫ് ഹൈദരാബാദും നാഷ്ണൽ മ്യൂസിയം ഓഫ് ഇൻസ്റ്റിറ്റ്യൂട്ട്, ഡൽഹിയും, കോളജ് ഓഫ് ആർട്സ് ഡൽഹി യൂണിവേഴ്സിറ്റിയും കലാപഠനത്തിന് അവസരമൊരുക്കുന്നുണ്ട്.

ഫാക്കൽറ്റി ഓഫ് വിഷ്വൽ ആർട്സ്, ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റി വാരാണസി, ഫൈൻ ആർട്സ് ഫാക്കൽറ്റി, എം.ജി യൂണിവേഴ്സിറ്റി ബറോഡയും മുംബൈയിലുള്ള കെ.ജെ.സ്കൂൾ ഓഫ് ആർട്സിന്റെ പോലെ റേറ്റിംഗ് ഉള്ള സ്ഥാപനങ്ങളാണ്.

1919 ൽ രവീന്ദ്രനാഥ ടാഗോർ സ്ഥാപിച്ച കലാഭവൻ, കലാശാല, BFA, MFA യ്ക്കുള്ള റേറ്റിംഗ് ലഭിച്ച സ്ഥാപനമാണ്. ഇന്ത്യയിലെ ഏറ്റവും മനോഹരവും ചലനാത്മകവുമായ ക്യാപസിൽ കലാപഠനം നടത്തണമെന്നാഗ്രഹിക്കുന്നവർക്ക് JNU (Jawaharlal Nehru University) യുടെ കീഴിലുള്ള ഡൽഹിയിലുള്ള സ്കൂൾ ഓഫ് ആർട്സ് ആന്റ് എസ്തറ്റിക്സ് തിരഞ്ഞെടുക്കാവുന്നതാണ്. ചരിത്രം, ആർക്കിടെക്ചർ, എൻജിനീയറിംങ്, സാഹിത്യം, സോഷ്യൽ സയൻസ് എന്നിങ്ങനെ വ്യത്യസ്ത മേഖലകളിൽ നിന്നെത്തുന്നവർ കലയുടെ സംസ്കാരികവും ചരിത്രപരവും ആയ തലങ്ങൾ പഠിക്കുന്നതിനും അപഗ്രഥിക്കുന്നതിനും JNU ക്യാംപസ് വളരെ നല്ലതായിരിക്കും.

MA Arts & Aesthetics (സൗന്ദര്യശാസ്ത്രം), Visual Studies, Cinema Studies, Theatre & Performance Studies ബിരുദത്തിനും ബിരുദാനന്തര ബിരദത്തിനും M Phil/Phd തുടങ്ങിയവയ്ക്കും റേറ്റിംഗ് ഉള്ള കോളേജാണ്.

കേരളത്തിൽ കോളേജ് ഓഫ് ഫൈൻ ആർട്സ്, തിരുവനന്തപുരം രാജാ രവിവർമ്മ കോളേജ് ഓഫ് ഫൈൻ ആർട്സ്, മാവേലിക്കര - കോളേജ് ഓഫ് ഫൈൻ ആർട്സ്, തൃശ്ശൂർ തുടങ്ങിയവ ഫൈൻ ആർട്സ് കോഴ്സുകൾക്കും ആനിമേഷൻ, മൾട്ടിമീഡിയ, സിനിമ, ജേണലിസം തുടങ്ങിയവയ്ക്ക് സെന്റ് ജോസഫ് കോളേജ് ഓഫ് കമ്മ്യൂണിക്കേഷൻ ചങ്ങനാശ്ശേരിയും, ചേതന കോളേജ് ഓഫ് മീഡിയ ആന്റ് പെർഫോമിംഗ് ആർട്സ് തൃശ്ശൂരും നല്ല സ്ഥാപനങ്ങളിൽപ്പെടുന്നു. തിയറ്റേർ പഠന കോഴ്സുകൾക്ക് സ്കൂൾ ഓഫ് ഡ്രാമ, തൃശ്ശൂർ കേരളത്തിൽ അറിയപ്പെടുന്ന സ്ഥാപനമാണ്.

നിങ്ങൾ ആഗ്രഹിക്കുന്ന കരിയർ നിങ്ങളുടെ അഭിരുചിയ്ക്ക് ഇണങ്ങുന്നതായിരിയ്ക്കണം. ഒരു വിത്ത് മുള പൊട്ടുന്ന താളമാണ് കല. അതിനുള്ളിലെ ജീവനാണ് കലാകാരൻ. നിങ്ങളുടെ ഉള്ളിലെ ജീവന്റെ തുടിപ്പുകൾ കലാപഠനത്തോടൊപ്പം വളരട്ടെ. അങ്ങനെ നിങ്ങളുടെ പ്രതിഭ തിളങ്ങട്ടെ. ഇന്നു വളരെയേറെ അവസരങ്ങളാണ് ഈ പ്രഫഷണലിൽ താല്പര്യമുള്ളവരെ കാത്തിരിക്കുന്നത്.



**ജോൺ കുര്യൻ വടക്കേക്കര**
Ph: 94474 35091
image.jkmrt@gmail.com



# സിനിമ
## പോയ മാസം




## മൈസ്റ്റോറി

റോഷ്നി ദിനകർ എന്ന പുതുമുഖ സംവിധായകയുടെ സിനിമയാണ് മൈസ്റ്റോറി. പോർച്ചുഗീസ് പശ്ചാത്തലത്തിൽ മനോഹരമായൊരു പ്രണയകഥയാണ്. പൃഥിരാജ്, പാർവ്വതി എന്നിവർ പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നു. റിലീസ് ദിവസം 22ഷോ ആയിരുന്നു മൈസ്റ്റോറിക്ക് ലഭിച്ചത്.

## തീറ്റ റപ്പായി

കാക്കിയുടുപ്പും തോൾസഞ്ചിയും കാലൻകുടയുമായി നടക്കുന്ന തീറ്ററപ്പായി തൃശ്ശൂരുകാരുടെ സ്വന്തം ആളായിരുന്നു. അമിതമായ ഭക്ഷണാസക്തിയും വേറിട്ട ജീവിതവുമായി ലോക മലയാളി മനസ്സുകളിൽ ഇടംനേടിയ ആളായിരുന്നു തീറ്ററപ്പായി. ഭക്ഷണമായിരുന്നു റപ്പായിയ്ക്ക് എന്നും പ്രിയം. ആ ഭക്ഷണ പ്രേമം തന്നെയാണ് തീറ്റ റപ്പായി എന്ന പേരും സമ്മാനിച്ചത്.

വിനു രാമകൃഷ്ണന്റെ സംവിധാനത്തിൽ, തൃശ്ശൂരുകാരുടെ സ്വന്തം തീറ്ററപ്പായിയുടെ രൂപഭാവങ്ങളുമായാണ് കലാഭവൻ മണിയുടെ സഹോദരൻ ആർ എൽ വി രാമകൃഷ്ണൻ വെള്ളിത്തിരയിൽ എത്തിയത്.

## നീരാളി

ബോളിവുഡ് സംവിധായകനായ അജോയ് വർമ്മ സംവിധാനം ചെയ്ത മലയാള ചലച്ചിത്രമാണ് നീരാളി. മോഹൻലാൽ, പാർവ്വതി നായർ, നദിയ മൊയ്തു എന്നിവരാണ് ഈ ചിത്രത്തിലെ പ്രധാനകഥാപാത്രങ്ങളെ അവതരിപ്പിക്കുന്നത്. മൂൺഷോട്ട് എന്റർടെയിൻമെന്റിന്റെ ബാനറിൽ സന്തോഷ് ടി. കുരുവിള നിർമ്മിക്കുന്ന ഈ ചിത്രത്തിന്റെ തിരക്കഥ തയ്യാറാക്കിയിരിക്കുന്നത് സാജു തോമസാണ്.

കോടികൾ വിലയുള്ള രത്നങ്ങൾ മടിയിൽ വെച്ചിട്ടും, ജീവനു മുന്നിൽ മനുഷ്യന്റെ നിസഹായാവസ്ഥ എത്ര വലുതാണെന്ന് കൂടി പഠിപ്പിക്കുന്നുണ്ട് നീരാളി.

റിലീസ് ചെയ്ത് ആദ്യ വാരാന്ത്യം പിന്നിടുന്നതിനിടയിൽ മികച്ച കളക്ഷനായിരുന്നു ചിത്രം സ്വന്തമാക്കിയത്. കൊച്ചി മൾട്ടിപ്ലക്സിൽ നിന്നും 20 ഷോയായിരുന്നു ആദ്യ ദിനങ്ങളിൽ ഉണ്ടായിരുന്നത്.

## കൂടെ

അഞ്ജലി മേനോന്റെ ഡയറക്ക്ഷനിൽ പൃഥിരാജ്, പാർവ്വതി, നസ്രിയ നസിം തുടങ്ങിയവർ അഭിനയിച്ച റൊമാന്റിക് ചിത്രമാണ് ഇത്. എന്നും കൂടെയുള്ള, കൂടെയുണ്ടാവേണ്ട ബന്ധങ്ങളുടെ കഥ പറയുന്ന ചിത്രമാണ് 'കൂടെ'. ജീവിതത്തിൽ മറ്റു പലതിനും പിന്നാലെ പോകുമ്പോൾ നമ്മുടെ കൂടെ ചേർത്തു വയ്ക്കാൻ നാം പോലും മറന്നു പോകുന്ന ചില ബന്ധങ്ങൾ. ബന്ധങ്ങൾ ബന്ധനങ്ങളല്ല സ്നേഹത്തിന്റെയും കരുതലിന്റെയും കഥ പറയുന്നു കൂടെ എന്ന ചലച്ചിത്രം.

## ഭയാനകം

വീരത്തിന് ശേഷം ജയരാജ് സംവിധാനം ചെയ്യുന്ന ചിത്രമാണ് ഭയാനകം. കുട്ടനാടിന്റെ പശ്ചാത്തലത്തിൽ മനോഹരമായ മറ്റൊരു സിനിമ കൂടി. ലോക മനസാക്ഷിയെ ഞെട്ടിച്ച രണ്ട് മഹായുദ്ധങ്ങൾ . ലക്ഷക്കണക്കിന് ജനങ്ങളുടെ പ്രതീക്ഷകളും സ്വപ്നങ്ങളുമാണ് യുദ്ധം തകർത്തത്. നമ്മുടെ രാജ്യം യുദ്ധത്തിൽ നേരിട്ട് പങ്കെടുത്തില്ലെങ്കിലും ലോകത്തെ നടുക്കിയ ആ യുദ്ധങ്ങളുടെ ഭയാനകത എത്രത്തോളം നമ്മുടെ നാട്ടിൻ പുറങ്ങളിൽ പോലും പ്രതിഫലിച്ചു എന്നതാണ് ഭയാനകത്തിന്റെ ഇതിവൃത്തം. തിരക്കഥ ഉദയകൃഷ്ണയും സംഭാഷണം ജയരാജും സംഗീതം എം.കെ.അർജുനനും ഗാനരചന ശ്രീകുമാരൻ തമ്പിയും ക്യാമറ നിഖിൽ എസ്.പ്രവീണും നിർവ്വഹിക്കുന്നു . ഡോ. സുരേഷ് കുമാർ മുട്ടത്താണ് സിനിമ നിർമ്മിക്കുന്നത്. രഞ്ജി പണിക്കർ പോസ്റ്റ്മാനായും, രണ്ടാം ലോകമഹായുദ്ധത്തിൽ പങ്കെടുക്കാൻ പോയ മക്കളെ പ്രതീക്ഷിച്ച് കഴിയുന്ന ഗൗരി കുഞ്ഞമ്മയെ ആശാ ശരതും അവതരിപ്പിക്കുന്നു.

## ഒരു പഴയ ബോംബ് കഥ

കോമഡിയും സെന്റിമെന്റ്സും മാത്രമല്ല പ്രണയവും പോലീസും തീവ്രവാദവും അധോലോക നേതാവും ചിട്ടിക്കമ്പനി മൊതലാളിയും ടിസ്റ്റുകളുമൊക്കെ ആവോളമുണ്ട് പടത്തിൽ.

ഹരീഷ് കണാരൻ, ഹരീശ്രീ അശോകൻ, ബിജുകുട്ടൻ, വിജയരാഘവൻ, കലാഭവൻ ഷാജോൺ, ദിനേശ് പ്രഭാകർ, കലാഭവൻ ഹനീഫ്, സോഹൻ സീനുലാൽ, ബാലചന്ദ്രൻ ചുള്ളിക്കാട്, ഷഫീർ റഹ്മാൻ, സേതുലക്ഷ്മി, എന്നിവർ മറ്റ് പ്രധാനവേഷത്തിലെത്തുന്ന ചിത്രത്തിൽ അതിഥി താരമായി വിഷ്ണു ഉണ്ണികൃഷ്ണനുമെത്തുന്നു. യു ജി എം എന്റർടൈയ്ൻമെന്റിന്റെ ബാനറിൽ ഡോക്ടർ സക്കറിയ തോമസ്സ്, ആൽവിൻ ആന്റണി, ജിജോ കാവനാൽ എന്നിവർ ചേർന്ന് നിർമ്മിച്ച ഈ ചിത്രത്തിന്റെ കഥ, തിരക്കഥ, സംഭാഷണം ബിഞ്ജു ജോസഫ്, സുനിൽ കർമ്മ എന്നിവർ. വിനോദ് ഇല്ലംപിള്ളി ഛായാഗ്രഹണം നിർവ്വഹിച്ചിരിക്കുന്നു.




## സവാരി

സുരാജ് വെഞ്ഞാറമൂട് ടൈറ്റിൽ റോളിൽ എത്തുന്ന 'സവാരി' യിൽ അതിഥി താരമായി ദിലീപ്. ചിത്രം സംവിധാനം ചെയ്യുന്നത് നവാഗതനായ അശോക് നായർ ആണ്. ചിത്രത്തിൽ 'സവാരി'യെന്ന കഥാപാത്രമായാണ് സുരാജ് വെഞ്ഞാറമൂട് അഭിനയിക്കുന്നത്. തൊണ്ടിമുതലും ദൃക്സാക്ഷിയും, വർണ്ണ്യത്തിൽ ആശങ്ക എന്നീ സിനിമകൾക്ക് ശേഷം തികച്ചും വ്യത്യസ്ഥമായ രീതിയിലാണ് സുരാജിന്റെ കഥാപാത്രം.

## ക്യൂബൻ കോളനി

അങ്കമാലി ക്യൂബൻ കോളനിയിൽ താമസിക്കുന്ന അഞ്ചു സുഹൃത്തുക്കളുടെ കഥ പറഞ്ഞ് മനോജ് വർഗീസ് പാറേക്കാട്ടിൽ കഥയും തിരക്കഥയും എഴുതി സംവിധാനം ചെയ്ത ചിത്രമാണ് ക്യൂബൻ കോളനി.

കോമഡിക്കും സൗഹൃദത്തിനും ആക്ഷനും പ്രാധാന്യം നൽക്കുന്ന ക്യൂബൻ കോളനിയിൽ 110 പുതുമുഖങ്ങൾ വെള്ളിത്തിരയിൽ അരങ്ങേറ്റം കുറിക്കുന്നു. ജിനോ ജോൺ, ശ്രീകാന്ത് എന്നിവർ കേന്ദ്രകഥാപാത്രത്തെ അവതരിപ്പിക്കുന്നു.

സിനോജ് പി. അയ്യപ്പന്റെ ക്യാമറ, അലോഷ്യ കാവും പുറമാണ് സംഗീതം. ഏബൽ ബി.കുന്നേൽ, ശ്രീരാജ്, ഗോകുൽ, ഐശ്വര്യ ഉണ്ണി, ഡി ഫോർ ഡാൻസ് ഫെയിം അനഘ മരിയ വർഗ്ഗീസ് എന്നിവരും പ്രധാന വേഷങ്ങളിൽ എത്തുന്നു.

## എന്റെ മെഴുതിരി അത്താഴങ്ങൾ

സഞ്ജയ് പോളിന്റേയും അഞ്ജലിയുടേയും പ്രണയകാലത്തിലൂടെ പ്രേക്ഷകരെ കൂട്ടിക്കൊണ്ടുപോയ 'എന്റെ മെഴുതിരി അത്താഴങ്ങൾ' എന്ന ചിത്രത്തിന്റെ തിരക്കഥ അനൂപ് മോനോൻ ആണ്. പുതുമയാർന്ന രുചിക്കൂട്ടുകൾ തേടുന്ന ഷെഫ് ആയാണ് അനൂപ് മേനോന്റെ കഥാപാത്രമായ സഞ്ജയ് പോൾ എത്തുന്നത്. അലങ്കാര മെഴുകുതിരികൾ ഒരുക്കുന്ന ഡിസൈനറായി മിയയുടെ അഞ്ജലിയും. സഞ്ജയുടെയും അഞ്ജലിയുടെയും സൗഹൃദവും പ്രണയവുമാണ് ചിത്രത്തിന്റെ പ്രമേയം.ആദ്യം മുതൽ അവസാനം വരെ പ്രണയം പറയുന്ന ചിത്രത്തിൽ പ്രേക്ഷകർ പ്രതീക്ഷിക്കാത്ത ട്വിസ്റ്റുകളും ഉണ്ട്. ആ ട്വിസ്റ്റുകളാണ് പ്രേക്ഷകരെ നൊമ്പരപ്പെടുത്തുന്നത്.

കോശി, നിർമ്മൽ പാലാഴി, ലാൽ ജോസ്, ശ്രീകാന്ത് മുരളി, വികെ പ്രകാശ്, ദിലീഷ് പോത്തൻ തുടങ്ങിയവരും ഇതിൽ അഭിനയിക്കുന്നു.

## കിനാവള്ളി

മുത്തശ്ശിക്കഥകളും, പണ്ട് മുതലേ കേൾക്കാറുള്ള ചില കെട്ടുകഥകളും നമ്മൾ മലയാളികൾക്ക് എന്നും, എക്കാലവും പ്രിയപ്പെട്ടവയാണ്. തലമുറകൾ ഒരുപാട് മാറിയെങ്കിൽ പോലും അന്ന് തുടങ്ങി ഇന്ന് വരെയുള്ള ഓരോ വ്യക്തിയിലും പഴമയുടെ ആ കഥകൾ കേട്ടാസ്വദിക്കാൻ സമയം കണ്ടെത്തുന്ന അല്ലെങ്കിൽ അതിനെ ഇഷ്ടപ്പെടുന്ന ഒരു മനസ്സ് തീർച്ചയായും ഉണ്ടാകും.

പൂർണ്ണമായും ഒരു പുതുമുഖ താരനിരയാണ് ചിത്രത്തിൽ അണിനിരക്കുന്നത്. ടൈറ്റിൽ മുതൽ തന്നെ ഉള്ള മികച്ച ഫ്രെയിമുകളും, ഓരോ ഫ്രെയിമിലും പുതുമ നിറച്ചുള്ള അവതരണ രീതിയും മലയാള സിനിമക്ക് അഭിമാനിക്കാവുന്ന ഒരു അനുഭവമായിരിക്കും.

## എന്നാലും ശരത്

കാമ്പസ് പശ്ചാത്തലത്തിൽ പ്രണയവും സൗഹൃദവും ഇഴചേരുന്ന ചിത്രമാണ് ഇത്. പുതുമുഖങ്ങളെ കേന്ദ്രകഥാപാത്രമാക്കി കോളേജ് പശ്ചാത്തലത്തിൽ ഒരുക്കിയ ചിത്രത്തിൽ പത്ത് സംവിധായകന്മാർ അഭിനയിക്കുന്നു. 35 വർഷങ്ങൾക്ക് ശേഷമാണ് ബാലചന്ദ്ര മേനോൻ ഒരു ക്യാംപസ് ചിത്രം നിർമ്മിക്കുന്നത്. മലയാള സിനിമയിൽ 40 വർഷം പൂർത്തിയാക്കിയ സംവിധായകൻ ഈ ചിത്രത്തിലൂടെ 40 പുതുമുഖങ്ങളെ പരിചയപ്പെടുത്തുന്നു.

നവാഗതരായ ചാർളി ജോസ്, നിധി അരുൺ, നിത്യ സുരേഷ് എന്നിവർ കേന്ദ്ര കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നു. ബാലചന്ദ്ര മേനോൻ, മല്ലിക സുകുമാരൻ, സുരഭി ലക്ഷ്മി, മേജർ രവി, ലാൽ ജോസ്, ജൂഡ് ആന്റണി, സിദ്ധാർഥ് ശിവ എന്നിവരാണ് മറ്റു താരങ്ങൾ.

## മറഡോണ

കാൽപ്പന്തുകളിയുടെ കഥ പറയുന്ന ചിത്രമൊന്നുമല്ല മറഡോണ. മറിച്ച് ജീവിതമെന്ന ഞാണിന്മേൽക്കളിയുടെ അവതരണമാണ്. മുതലാളി എന്നു വിളിക്കുന്ന ചങ്ങാതിയും മറഡോണയും ഒരു കെണിയിൽ പെടുന്നു. കയ്യിലിരുപ്പു കൊണ്ടു കിട്ടുന്ന പണി തന്നെ. അടിപിടി പുത്തരിയല്ലാത്ത മറഡോണ കുറച്ചു നാളത്തേക്കു നിസ്സാഹയനാകുന്നു. ഈ നിസ്സാഹായതയും മറഡോണയുടെ മനം മാറ്റവും തന്നെയാണ് ചിത്രത്തിന്റെ പ്രമേയം. ഫ്ളാഷ്ബാക്കുമായി ഇഴ ചേർന്നുള്ള കഥ പറച്ചിലാണ് ആദ്യ പകുതിയിൽ. ഇപ്പോഴത്തെ അവസ്ഥയിൽ നായക കഥാപാത്രം എങ്ങനെ എത്തപ്പെട്ടു എന്നും ആ അവസ്ഥയിൽ നിന്നുള്ള മാറ്റവും വെല്ലുവിളികളുമാണ് രണ്ടാം ഭാഗത്തിൽ.

ടൊവിനോ തോമസ്, ശരണ്യ, ടിറ്റോ വിൽസൺ, ചെമ്പൻ വിനോദ്, ലിയോണ ലിഷോയ് തുടങ്ങിയവരാണ് താരങ്ങൾ. സംവിധാനം വിഷ്ണു നാരായണൻ, രചന നിർവഹിച്ചത് കൃഷ്ണമൂർത്തി, സംഗീതം സുശിൻ ശ്യാം, ഛായാഗ്രാഹകൻ ദീപക് എന്നിവർ മറഡോണയെ മികവുറ്റതാക്കി.

●

# പടയോട്ടം




ബിജു മേനോൻ മാസ്സ് ലുക്കിൽ എത്തുന്ന ചിത്രം നവാഗതനായ റഫീഖ് ഇബ്രാഹിംമാണ് സംവിധാനം ചെയ്യുന്നത്. ചിത്രത്തിൽ മാസ്സ് രംഗങ്ങൾക്ക് ഏറെ പ്രാധാന്യം നൽകി ഒരുക്കിയ ഒരു കഥാപാത്രത്തെയാണ് അദ്ദേഹം അവതരിപ്പിക്കുന്നത്. കോളനിയിലെ പ്രധാന ഗുണ്ടയായ ചെങ്കൽ രഘുവിന്റെ വേഷത്തിലാണ് അദ്ദേഹം എത്തുന്നത്. ബിജു മേനോൻ ഇന്നേവരെ കാണാത്ത മാസ്സ് പരിവേഷത്തിൽ എത്തുമ്പോൾ അദ്ദേഹം വ്യത്യസ്തമായ ഒരു ഗെറ്റപ്പാണ് അതിനായി സ്വീകരിച്ചിരിക്കുന്നതും. നരച്ച താടിയും മുടിയും ഉള്ള കിടിലൻ ലുക്കിലാണ് പോസ്റ്ററുകളിൽ എല്ലാം ബിജു മേനോൻ എത്തിയത്.

ഹാസ്യത്തിന് പ്രാധാന്യം നൽകിയുള്ളൊരു കുടുംബ ചിത്രമായിരിക്കും പടയോട്ടമെന്നാണ് അറിയുന്നത്. തിരുവനന്തപുരത്തു നിന്നും കാസർഗോഡേക്ക് ചെങ്കര രഘുവും സംഘവും പോകുന്നതും തുടർന്ന് നടക്കുന്ന സംഭവവികാസങ്ങളുമാണ് ചിത്രത്തിൽ കാണിക്കുന്നത്. ടിയാൻ എന്ന ചിത്രത്തിലൂടെ മലയാള സിനിമയിലേക്ക് എത്തിയ ബോളീവുഡ് താരം രവി സിംഗ് ചിത്രത്തിൽ വില്ലൻ കഥാപാത്രത്തെ അവതരിപ്പിക്കുന്നുണ്ട്. അരുൺ, അജയ് രാഹുൽ എന്നിവർ ചേർന്നാണ് ചിത്രത്തിന്റെ രചന നിർവ്വഹിച്ചിരിക്കുന്നത്. അൻവർ, ടിയാൻ, ആദി തുടങ്ങിയ സൂപ്പർഹിറ്റുകൾക്ക് ഛായാഗ്രാഹണം ഒരുക്കിയ സതീഷ് കുറുപ്പാണ് ചിത്രത്തിനായി ഛായാഗ്രാഹണം നിർവ്വഹിച്ചിരിക്കുന്നത്. ബാംഗ്ലൂർ ഡെയ്സ്, മുന്തിരി വള്ളികൾ തളിർക്കുമ്പോൾ തുടങ്ങിയ ചിത്രങ്ങളിലൂടെ വമ്പൻ വിജയം കൊയ്ത സോഫിയ പോൾ മൂന്നാമതായി നിർമ്മിക്കുന്ന ചിത്രമെന്ന പ്രത്യേകതയോട് കൂടിയാണ് ചിത്രം വരുന്നത്. ചിത്രം ഓണത്തിന് തീയേറ്ററുകളിൽ എത്തും.

# അനിയൻകുഞ്ഞും തന്നാലായത്

രാജീവ്നാഥ് കഥയെഴുതി സംവിധാനം ചെയ്യുന്ന അനിയൻ കുഞ്ഞും തന്നാലായത് എന്ന ചിത്രം അമേരിക്കയിൽ ചിത്രീകരണം പുരോഗമിക്കുന്നു. വിനു ഏബ്രഹാമിന്റെതാണ് തിരക്കഥയും സംഭാഷണവും. പാലായിൽ ലോക്കൽ രാഷ്ട്രീയം കളിച്ച് ജോലിയായി ജീവിച്ചിരുന്ന അനിയൻകുഞ്ഞ്, ഒരു ഘട്ടത്തിൽ അമേരിക്കയിലുള്ള സഹോദരിമാരുടെയടുത്ത് എത്തുന്നു. അവിടെ ഒരു സംഭവത്തിൽ യാദൃശ്ചികമായി ഇടപെടുന്നതിലൂടെ അയാളുടെ ജീവിതത്തിലും സ്വഭാവത്തിലുമുണ്ടാകുന്ന പരിവർത്തനത്തിന്റെ കഥയാണ് ചിത്രം പ്രതിപാദിക്കുന്നത്.രൺജിപണിക്കർ, നന്ദു, സുരാജ് വെഞ്ഞാറമൂട്, മേജർ കിഷോർ, അഭിരാമി, ഗീത, മാതു എന്നിവർ പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നു. ഒപ്പം അമേരിക്കൻ അഭിനേതാക്കളും അഭിനയിക്കുന്നുണ്ട്.






# കായംകുളം കൊച്ചുണ്ണി

കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഐതിഹ്യ മാലയിലെ കൊച്ചുണ്ണിയുടെ ജീവിതകഥയെ ആസ്പദമാക്കി മലയാളത്തിലെ മികച്ച സംവിധായകരിൽ ഒരാളായ റോഷൻ ആൻഡ്രൂസ് ഒരുക്കുന്ന കായംകുളം കൊച്ചുണ്ണി ഓഗസ്റ്റ് 18 ന് തിയേറ്ററുകളിൽ എത്തും.

മോഹൻലാലും, നിവിൻപോളിയും പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിക്കുന്ന ചിത്രമാണ് ഇത് .ഐതിഹ്യമാലയിൽ ഇല്ലാത്ത കൊച്ചുണ്ണിയുടെ ജീവിതത്തിലെ പല ഏടുകളും ഈ ചിത്രത്തിലൂടെ പ്രേക്ഷകരിലേക്ക് എത്തിക്കാനുള്ള ഒരുക്കത്തിലാണ് റോഷൻ .

# ഹ്രസ്വചിത്രം 'ബൈനോക്കുലര്‍'




ഷംനാദ് ഭാരതീയം സംവിധാനം ചെയ്യുന്ന 'ബൈനോക്കുലര്‍' എന്ന ഹ്രസ്വചിത്രത്തിന്റെ ഫസ്റ്റ് ലുക്ക് പോസ്റ്ററിന്റെ പ്രകാശനം പ്രൊഫ. ജോര്‍ജ്ജ് ഓണക്കൂര്‍ നിര്‍വഹിച്ചു. ഭാരതീയം ട്രസ്റ്റ് 2-ാം വാര്‍ഷികാഘോഷവും ഭാരതീയം കലോത്സവ പുരസ്‌കാര സമര്‍പ്പണവും നടന്ന പൂജപ്പുര ശ്രീ ചിത്തിര തിരുനാള്‍ ആഡിറ്റോറിയത്തില്‍ വച്ചായിരുന്നു ചടങ്ങ്. ട്രസ്റ്റ് ചെയര്‍മാന്‍ കരമന ജയന്‍, വൈസ് ചെയര്‍മാന്‍ സബീര്‍ തിരുമല, ജനറല്‍ സെക്രട്ടറി മോഹന്‍കുമാര്‍, തെക്കന്‍സ്റ്റാര്‍ ബാദുഷ, കരമന അജിത്, റഹിം പനവൂര്‍, സുനില്‍ വിക്രം, പൂഴനാട് ഗോപന്‍, സുരേഷ് പി.എബ്രഹാം, സുലേഖാ കുറുപ്പ്, സാജന്‍, രാഹുല്‍ കാശിനാഥ് തുടങ്ങിയവര്‍ സംബന്ധിച്ചു. വിശപ്പിന്റെ വിലയെക്കുറിച്ചും ആഹാരസാധനങ്ങള്‍ പാഴാക്കി കളയുന്നതിന്റെ നഷ്ടത്തെക്കുറിച്ചും പ്രതിപാദിക്കുന്ന ഹ്രസ്വചിത്രമാണിത്.

# ഒരു അവധിക്കാലത്ത്

ബാലതാരങ്ങളെ പ്രധാന കഥാപാത്രങ്ങളാക്കി രാജേഷ് വട്ടപ്പാറ സംവിധാനം ചെയ്ത ഹ്രസ്വചിത്രമാണ് ഒരു അവധിക്കാലത്ത്. ബിജില വിഷന്റെ ബാനറില്‍ എം.ബിജു ആണ് ഈ ചിത്രം നിര്‍മ്മിച്ചത്. ഭരത് മോഹന്‍ ആണ് രചന നിര്‍വഹിച്ചത്. പട്ടണത്തിലെ ജീവിത സാഹചര്യങ്ങളില്‍ വീര്‍പ്പുമുട്ടിക്കഴിഞ്ഞിരുന്ന ബാലിക ഒരു അവധിക്കാലത്ത് ഗ്രാമത്തിലെത്തി അവിടത്തെ നിഷ്‌കളങ്കസ്‌നേഹം ആസ്വദിച്ച് കളിയും ചിരിയുമായി ദിനങ്ങളെ മനോഹരമാക്കുന്നു. മുത്തച്ഛന്റെയും മുത്തശ്ശിയുടെയും കളിക്കൂട്ടുകാരുടെയും സ്‌നേഹവാത്സല്യങ്ങള്‍ക്കു മുന്നില്‍ അവളുടെ അച്ഛനും അമ്മയും കീഴ്‌പ്പെടുന്നു. ഇതാണ് ഈ ഹ്രസ്വചിത്രത്തിന്റെ പ്രമേയം. ഷെര്‍ലാക്‌സ്, ഷൈജു, സനില്‍ദാസ്, ഷെറിന്‍, മാസ്റ്റര്‍ ഹാമിന്‍ ഹാഫിസ്, മാസ്റ്റര്‍ ആകാശ്, പ്രിയമായ, ഷീല, ബേബി നിയ നിസാര്‍, ബേബി പാര്‍വതി, ബേബി കല്യാണി എന്നിവരാണ് പ്രധാന താരങ്ങള്‍. എക്‌സിക്യൂട്ടീവ് പ്രൊഡ്യൂസര്‍ : സുനില്‍കുമാര്‍. ഛായാഗ്രഹണം : സോണി ആറ്റിങ്ങല്‍. അസോസ്സിയേറ്റ് ഡയറക്ടര്‍ : സുനില്‍ മാനസി. കലാസംവിധാനം : ഡോണ്‍സ് ചിറയിന്‍കീഴ്. മേക്കപ്പ് : അനീഷ് പാലോട്. സഹസംവിധാനം : ശ്രീകുമാര്‍ അരശുപറമ്പ്. പി.ആര്‍.ഒ. : റഹിം പനവൂര്‍. ചിറയിന്‍കീഴും പരിസരപ്രദേശങ്ങളിലുമായി ചിത്രീകരണം പൂര്‍ത്തിയായി.


രാജേഷ് വട്ടപ്പാറ


ബേബി പാര്‍വതി, ബേബി കല്യാണി, ബേബി നിയ നിസാര്‍

# പരിപ്പുവട


ശ്രീജിത്ത് മഹാദേവന്‍

സിനിമയിലെ പിന്നാമ്പുറകഥകള്‍ രസകരമായി അവതരിപ്പിക്കുന്ന ചിത്രമാണ് പരിപ്പുവട. ശ്രീജിത്ത് മഹാദേവനാണ് ഈ ചിത്രത്തിന്റെ സംവിധായകന്‍. ശിവദീപം ഇന്റര്‍നാഷണലിന്റെ ബാനറില്‍ അരുണ്‍ ജി.രവിയാണ് നിര്‍മ്മാണം. ചിത്രത്തിന്റെ രചന നിര്‍വഹിക്കുന്നത് ദിനേശ് വിളക്കുപാറ ആണ്.

റിയാസ്ഖാന്‍, അനന്തന്‍, ഷാജി മാവേലിക്കര, അസീസ്, പാല അരവിന്ദന്‍, സജി പേയാട്, അമീര്‍, മാഹീന്‍, വാസുദേവ്, അനീഷ്, മാസ്റ്റര്‍ ഹാമിന്‍ ഹാഫിസ്, നിനാക്കുറുപ്പ്, അരുന്ധതി, സജിത, നിവേദിത, മാളൂട്ടി തുടങ്ങിയവരാണ് പ്രധാന താരങ്ങള്‍. റിയാസ്ഖാന്‍ ഹാസ്യ കഥാപാത്രമായി എത്തുന്നുവെന്നതാണ് ചിത്രത്തിന്റെ പ്രത്യേകത. ഛായാഗ്രഹണം: അജി പനങ്ങോട്, സോണി ആറ്റിങ്ങല്‍. ഗാനരചന, സംഗീതം : വിഷ്ണു വരമ്പത്ത്. പ്രൊഡക്ഷന്‍ കണ്‍ട്രോളര്‍ : ദീപു ശിവദീപം. എഡിറ്റിംഗ് : അനീഷ് പഞ്ചമി. കലാസംവിധാനം : പ്രദീഷ്. മേക്കപ്പ് : ബിജു പോത്തന്‍കോട്. പി.ആര്‍.ഒ.: റഹിം പനവൂര്‍. വസ്ത്രാലങ്കാരം : സതീഷ് പൂജപ്പുര. ചീഫ് അസോസ്സിയേറ്റ് ഡയറക്ടര്‍ : സജിത്ത് രോഹിണി. അസോസ്സിയേറ്റ് ഡയറക്ടര്‍മാര്‍ : അഭിലാഷ്, കിരണ്‍. അസിസ്റ്റന്റ് ഡയറക്ടര്‍മാര്‍ : അനീഷ്, സുമതി. പ്രൊഡക്ഷന്‍ എക്‌സിക്യൂട്ടീവ് : മണി. സ്റ്റില്‍സ് : അഭിലാഷ് ചന്ദ്രന്‍. സൗണ്ട് : വിനീത് പയ്യന്നൂര്‍. യൂണിറ്റ് : ദേവി മൂവീസ്.

**- റഹിം പനവൂര്‍**

ഫോണ്‍ : 9946584007



പൂമാതൈ പൊന്നമ്മയുടെ താരങ്ങളും അണിയറക്കാരും

# പൂമാതൈ പൊന്നമ്മ

മലബാറിലെ പാട്ടുകഥയെ ആസ്പദമാക്കി സജീവ് കിളികുലം രചനയും സംവിധാനവും നിർവഹിക്കുന്ന ചിത്രമാണ് പൂമാതൈ പൊന്നമ്മ. ജയേന്ദ്രനാഥ് ഫിലിംസിന്റെ ബാനറിൽ ജയേന്ദ്രനാഥ് മുക്കാട്ടിൽ ആണ് ചിത്രം നിർമ്മിക്കുന്നത്. വടക്കൻ പാട്ടുകളിൽ നിന്നും നാടൻ പാട്ടുകളിൽ നിന്നും വ്യത്യസ്തമായാണ് പൂമാതൈ പൊന്നമ്മയുടെ കഥ ഏറനാടൻ മണ്ണിലും മനസ്സിലും പിറന്നു വീണത്. തലമുറകൾ വാമൊഴിയായി പാടിപ്പതിഞ്ഞു കേരളത്തിലങ്ങോളമിങ്ങോളം അതിന്റെ നൊമ്പരചീളുകൾ കേൾവിക്കാരുടെ മനസ്സിനെ ഇന്നും നോവിച്ചു കൊണ്ടിരിക്കുന്നു.

ഒരു സുന്ദരി പെണ്ണിന്റെ ജീവിതഗന്ധിയായ കദനകഥയുടെ നേർസാക്ഷ്യമാണ് പൂമാതൈ പൊന്നമ്മ എന്ന് സംവിധായകൻ സജീവ് കിളികുലം പറഞ്ഞു. പുന്നെല്ലിന്റെ മണവും നിറവും ഉള്ള പെണ്ണാണ് പൂമാതൈ. അനാഥയാണെങ്കിലും മെയ്യഴകുള്ള തന്റേടിയായി അവൾ വളർന്നു. ആടാനും പാടാനും മാത്രമല്ല മേലനങ്ങി പണിയെടുക്കാനും മുമ്പിലായിരുന്നു പൂമാതൈ. കൊയ്ത്തിലും മെതിയിലും മുന്നിലായിരുന്നു അവൾ. ഈ വർത്തമാന സാമൂഹിക ജീവിതത്തിലും അധഃസ്ഥിത ജനവിഭാഗങ്ങൾ അനുഭവിക്കേണ്ടി വരുന്ന ദുരിതങ്ങളുടെയും പീഡനങ്ങളുടെയും നേർക്ക് പിടിച്ച കണ്ണാടിയാണ് ഈ ചിത്രമെന്ന് സംവിധായകൻ വ്യക്തമാക്കി.

ഡോ. സി.കെ അരവിന്ദ്, സുധാകരൻ കതിരൂർ, ഡോ. ഷാനവാസ്, ആദർശ്, കയ്യൂർ സത്യൻ, സജീവൻ, മുരളി, ഗോകുൽ ടി.എസ്., ജിജീഷ് കോടിയേരി, സന്തോഷ് മൊകേരി, തായാട്ട് രാജേന്ദ്രൻ, ആർച്ച, അനാർക്കലി, ജിഷ, അഭിരാമി, രജനി, ബേബി ജുനൈദ അജീദ്, അഞ്ജന, ചന്ദന തുടങ്ങി നിരവധി താരങ്ങൾ ഈ ചിത്രത്തിൽ അഭിനയിക്കുന്നു.

ഛായാഗ്രഹണം: രഘു. സംഗീത സംവിധാനം: പ്രവീൺ. കലാ സംവിധാനം: വിജേഷ് മേനോറ. പി.ആർ.ഒ: റഹിം പനവൂർ. വസ്ത്രാലങ്കാരം: ബാലൻ പുതുക്കുടി. പ്രൊഡക്ഷൻ മാനേജർ:ഷാജി പൂവത്തിൻകീഴ്. ക്രിയേറ്റീവ് ഹെഡ്: ടി.കെ. ഡി.മുഴപ്പിലങ്ങാട്. ഗവേഷണം: പവിത്രൻ മൊകേരി. എക്സിക്യൂട്ടീവ് പ്രൊഡ്യൂസർമാർ: ജി.വി.ദിനേശ്, ജിജീഷ് കൊടിയേരി. ക്രിയേറ്റീവ് കോൺട്രിബ്യൂഷൻ: ചന്ദ്രശേഖരൻ കെ.പി. സ്റ്റിൽസ്: സുധീർ ലിൻഡാസ്.

**-റഹിം പനവൂർ**

# NAD



## National Academic Depository

വിദ്യാഭ്യാസ യോഗ്യതകൾ തെളിയിക്കുന്ന സർട്ടിഫിക്കറ്റുകൾ നഷ്ടപ്പെട്ട് നട്ടം തിരിയുന്ന കാലങ്ങൾക്ക് വിരാമമാകുന്നു. വെള്ളപ്പൊക്കം, തീപിടുത്തം, മോഷണം തുടങ്ങി നിരവധി കാരണങ്ങളാൽ സർട്ടിഫിക്കറ്റുകൾ നഷ്ടപ്പെടാറുണ്ട്. ഇന്ത്യയിൽ 47 സെൻട്രൽ യൂണിവേഴ്സിറ്റികൾ 365 സ്റ്റേറ്റ് യൂണിവേഴ്സിറ്റികൾ, 123 ഡീംഡ് യൂണിവേഴ്സിറ്റികൾ (കല്പിത സർവ്വകലാശാല), 269 പ്രൈവറ്റ് യൂണിവേഴ്സിറ്റികൾ എന്നിവ വഴി ഓരോ വർഷവും ഏകദേശം 1.5 കോടി വിദ്യാർത്ഥികൾ ഡിഗ്രി നേടി ഇറങ്ങുന്നു. സി.ബി.എസ്.ഇ., ഐ.സി.എസ്.ഇ., സംസ്ഥാന ബോർഡുകൾ തുടങ്ങിയ വിദ്യാഭ്യാസ സമ്പ്രദായങ്ങൾ വഴി ഏകദേശം 3.5 കോടി വിദ്യാർത്ഥികൾ പഠിച്ചിറങ്ങുന്നു.

ഇപ്പോൾ കേന്ദ്ര ഗവൺമെന്റ് നടപ്പാക്കുന്ന ഡിജിറ്റൽ സിസ്റ്റമായ നാഷണൽ അക്കാഡമിക് ഡെപ്പോസിറ്ററിയിൽ എല്ലാ വിദ്യാഭ്യാസ യോഗ്യതാ സർട്ടിഫിക്കറ്റുകളും സുരക്ഷിതമായി സൂക്ഷിക്കാം. സർട്ടിഫിക്കറ്റുകളുടെ കോപ്പികൾ ആവശ്യമായി വരുന്ന അവസരങ്ങളിലും അറ്റസ്റ്റേഷനും വെരിഫിക്കേഷനും അവശ്യമായ അവസരങ്ങളിലും ഒറ്റ ക്ലിക്കിൽ സർട്ടിഫിക്കറ്റുകൾ ലഭിക്കും. കൂടുതൽ വിവരങ്ങൾക്ക് www.nad.gov.in എന്ന വെബ്സൈറ്റ് സന്ദർശിക്കുക.




# നെറ്റ്ഫ്ളിക്സ്

## വീട്ടിലെത്തുന്ന ഡിജിറ്റൽ സ്ക്രീനുകൾ

ഇപ്പോൾ തീയേറ്ററിൽ നിന്ന് വീടുകളിലെ ഡിജിറ്റൽ സ്ക്രീനുകളിലേക്കും ഉള്ളം കയ്യിലെ ഫോണുകളിലേക്കും സിനിമ റിലീസ് ചെയ്യുന്നു. ഒരേ സമയം 100 കോടി സ്ക്രീനുകളിൽ പുത്തൻ സിനിമ റിലീസ് ചെയ്യുന്നത് ആലോചിച്ചു നോക്കൂ. ഡൗൺലോഡു ചെയ്യാൻ മിനിമം 10 രൂപ വെച്ചു കൂട്ടിയാലും കളക്ഷൻ ഒറ്റദിവസം കൊണ്ട് 1000 കോടി രൂപ! സ്വപ്നമോ മിഥ്യയോ അല്ല സത്യമാണ്.

വേൾഡ് വൈഡ് വെബ്ബിലൂടെ സിനിമയെ വെല്ലുവിളിക്കുന്ന സീരിയലുകളുടെ സീസണുകൾ! ലോകമെങ്ങും പത്തുകോടിയിലധികം പേർ നെറ്റ്ഫ്ളിക്സിലൂടെ ഇത് ആസ്വദിക്കുന്നു.

ലൂമിയർ ബ്രദേഴ്സ് കിനിമാറ്റോസ്കോപ്പിലൂടെ ചലച്ചിത്രം കണ്ടുപിടിക്കുകയും ഈസ്റ്റ്മാൻ ഫിലിം കണ്ടുപിടിക്കുകയും ചെയ്തിട്ട് നൂറു വർഷങ്ങൾ കഴിഞ്ഞു. ഓരോ നൂറ്റാണ്ടുകൾ കഴിയുമ്പോഴും ലോകം മാറിക്കൊണ്ടിരിക്കുന്നു. നാം അറിയാതെ നമ്മളും മാറിക്കൊണ്ടിരിക്കുന്നു.

നൂറുവർഷം കഴിഞ്ഞപ്പോൾ അതുവരെ സിനിമയെ നിയന്ത്രിച്ചുകൊണ്ടിരുന്ന ക്യാമറ ഫിലിം അപ്രത്യക്ഷമായി. സിനിമ ഡിജിറ്റലിലേക്കു വഴിമാറി. സിനിമനിർമ്മാതാക്കൾക്കും സംവിധായകർക്കും ഡിജിറ്റൽ സിനിമയും സ്ക്രീനുമൊന്നും ഉൾക്കൊള്ളാനായില്ല. പക്ഷേ അത് സത്യമായി വന്നു.

'ബ്ലാക്ക് മാരിയ'യിൽ തുടങ്ങിയ തീയേറ്ററുകൾ ലോകമെങ്ങും അത്ഭുതങ്ങൾ പ്രദർശിപ്പിച്ചുകൊണ്ട് നിറഞ്ഞുനിന്ന കാലവും നാമറിയാതെ മറഞ്ഞുകൊണ്ടിരിക്കുന്നു. കപ്പലുകളിലും വിമാനങ്ങളിലും തീയേറ്റർ പ്രിന്റുകൾ അയച്ചിരുന്നതിനു പകരം ഇന്റർനെറ്റു വഴി മിനിറ്റുകൾകൊണ്ട് ലോകം മുഴുവനുള്ള തീയേറ്ററുകളിലേക്കും സിനിമ പറന്നിറങ്ങി.

ഇപ്പോൾ തീയേറ്ററിൽ നിന്ന് വീടുകളിലെ ഡിജിറ്റൽ സ്ക്രീനുകളിലേക്കും ഉള്ളം കയ്യിലെ ഫോണുകളിലേക്കും സിനിമ റിലീസ് ചെയ്യുന്നു. ഒരേ സമയം 100 കോടി സ്ക്രീനുകളിൽ പുത്തൻ സിനിമ റിലീസ് ചെയ്യുന്നത് ആലോചിച്ചു നോക്കൂ. ഡൗൺലോഡു ചെയ്യാൻ മിനിമം 10 രൂപ വെച്ചു കൂട്ടിയാലും കളക്ഷൻ ഒറ്റദിവസം കൊണ്ട് 1000 കോടി രൂപ! സ്വപ്നമോ മിഥ്യയോ അല്ല സത്യമാണ്. സംഭവിക്കാൻ പോകുന്നു. സംഭവിച്ചുകൊണ്ടിരിക്കുന്നു.

### നെറ്റ്ഫ്ളിക്സ്

ഇന്റർനെറ്റ് സ്ട്രീമിംഗിലെ ഗോലിയാത്ത് ആണ് നെറ്റ്ഫ്ളിക്സ്. 13 റീസൺസ് വൈ, ഡെയർ ഡെവിൾ, ജെസീക്കജോൺസ്, ലൂക്ക് കേജ്, അയൺ ഫിസ്റ്റ്, സ്ട്രേഞ്ചർ തിംഗ്സ്, നാർക്കോസ്, ഷെർലക് ഹോംസ് തുടങ്ങിയ പരമ്പരകൾ ലോകമെങ്ങുമുള്ള പ്രേക്ഷകരെ ആകർഷിച്ചതാണ്.

ഇന്ത്യയിൽ തന്നെ നെറ്റ്ഫ്ളിക്സിന് 10 ലക്ഷത്തോളം വരിക്കാരുണ്ടെന്നു മനസ്സിലാക്കുമ്പോൾ അതിന്റെ സ്വീകാര്യത മനസ്സിലാക്കാവുന്നതേയുള്ളൂ. ഇപ്പോൾ ബോളിവുഡ് ചിത്രങ്ങളെ വെല്ലുവിളിക്കുന്ന 'സേക്രട്ട് ഗെയിംസ്' എന്ന പരമ്പര ആരംഭിക്കുന്നു. ലോകത്താകമാനം പത്തുകോടിയിലധികം നെറ്റ്ഫ്ളിക്സ് ഉപയോക്താക്കൾ ഉണ്ടെന്നാണ് കമ്പനി അവകാശപ്പെടുന്നത്.

### എന്താണ് നെറ്റ്ഫ്ളിക്സ്

ചുരുക്കിപ്പറഞ്ഞാൽ ഒരു ഇന്റർനെറ്റ് സ്ട്രീമിംഗ് സ്ഥാപനം. ഇന്റർനെറ്റിലൂടെ ഇ-പരമ്പരകളും സിനിമകളും ഡോക്യുമെന്ററികളും കോമഡികളും സംപ്രേക്ഷണം ചെയ്യുന്നു. ആമസോൺ പ്രൈം, ബ്ലോക്ബസ്റ്റർ വീഡിയോ, ഡിഷ്നെറ്റ് വർക്ക്, ക്യൂരിയോസിറ്റി സ്ട്രീം, ഹുലുപ്ലസ് തുടങ്ങിയ എതിരാളികൾ സജീവമാണെങ്കിലും നെറ്റ്ഫ്ളിക്സ് തന്നെയാണ് ഭീമൻ.

ഈ അമേരിക്കൻ ഓവർ-ദ-ടോപ് മീഡിയ സർവ്വീസ് പ്രൊവൈഡറിന്റെ സ്ഥാപകർ റീഡ്ഹാസ്റ്റിംഗ്സും മാർക്ക് റാൻഡോൾഫുമാണ്. ഒരു എന്റർടൈൻമെന്റ് ഇൻഡസ്ട്രി. 1997 ആഗസ്റ്റ് 29 ന് കാലിഫോർണിയയിലെ സ്കോട്ട് വാലിയിലാണ് സ്ഥാപനത്തിന്റെ തുടക്കം. കമ്പനിയുടെ ഉൽപന്നങ്ങൾ വരിക്കാരെ ചേർത്തുള്ള സ്ട്രീമിംഗ് സർവീസ്, വീഡിയോ ഓൺ ഡിമാന്റ്, ഫിലിം, ടിവി പ്രൊഡക്ഷൻ, വിതരണം എന്നിവയായിരുന്നു.

### റീഡും മാർക്കും

മാസാച്യുസെറ്റ്സിലെ ബോസ്റ്റണിൽ ജനിച്ച റീഡ് ഹാസ്റ്റിംഗ്സ് സ്റ്റാൻഫോർഡ് യൂണിവേഴ്സിറ്റിയിൽ നിന്ന് കമ്പ്യൂട്ടർ സയൻസിൽ മാസ്റ്റേഴ്സ് ഡിഗ്രി നേടി. അഡാപ്റ്റീവ് ടെക്നോളജിയിൽ ജോലിചെയ്തായിരുന്നു തുടക്കം.

ന്യൂയോർക്കിൽ ജനിച്ച മാർക്ക് റാൻഡോൾഫ് ഹാമിൽട്ടൺ കോളേജിലെ വിദ്യാഭ്യാസത്തിനുശേഷം അഭിഭാഷകൻ, അഡ്വൈസർ, സ്പീക്കർ, അമേരിക്കൻ ടെക്നോളജി വ്യവസായി എന്നീ നിലകളിൽ പ്രശസ്തി നേടി. 1966ൽ സിലിക്കൺ വാലി




നെറ്റ്ഫ്ളിക്സിന്റെ ആസ്ഥാനം.




യിൽ വളർന്നുവന്ന സോഫ്റ്റ് വെയർ ഡിസൈനിംഗ് കമ്പനിയാണ് പ്യൂവർ ആറ്റ്റിയ. Pure Atria യുടെ സ്ഥാപകനും CEO യും റീഡ് ഹാസ്റ്റിംഗ് ആണ്. മാർക്ക് റാൻഡോൾഫ് അവിടെ മാർക്കറ്റിംഗ് മാനേജരായി നിയമിതനായി. പ്യൂവർ അറ്റ്റിയ റാഷണൽ സോഫ്റ്റു വെയറിൽ ലയിച്ചു. 700 മില്യൻ ഡോളറിന്റെ ആ ലയനം സിലിക്കൺവാലിയുടെ ചരിത്രത്തിലെ ഏറ്റവും വില കൂടിയതായിരുന്നു.

റീഡ് ഹാസ്റ്റിംഗ്സും മാർക്ക് റാൻഡോൾഫും കാലിഫോർണിയയിലെ സാന്താക്രൂസിലേക്കു താമസം മാറ്റി. അവിടെവെച്ചാണ് ഇരുവരും നെറ്റ്ഫ്ളിക്സ് എന്ന ആശയത്തിലെത്തുന്നത്. ഓൺലൈൻ ബുക്ക് സെല്ലറായ ആമസോൺ ഡോട്ട്കോം ആയിരുന്നു അവരുടെ മോഡൽ.

## VHS ൽ നിന്ന് DVDയിലേക്ക്

ഹാസ്റ്റിംഗ് 2.5 മില്യൻ ഡോളർ നെറ്റ്ഫ്ളിക്സിൽ ഇൻവെസ്റ്റ് ചെയ്തു. അന്ന് സിനിമകളെല്ലാം VHS ടേപ്പുകളിലായിരുന്നു. അത് അയക്കുവാനും സൂക്ഷിക്കുവാനും വളരെ ബുദ്ധിമുട്ടുണ്ടായിരുന്നു. VHSടേപ്പുകൾ ഉപേക്ഷിക്കാനവർ തീരുമാനിച്ചു. അപ്പോഴാണ് 1997 മാർച്ച് 31ന് അമേരിക്കയിൽ ആദ്യമായി അവതരിപ്പിച്ച DVDയെപ്പറ്റി അറിഞ്ഞത്. DVDകൾ വിൽക്കാനും വാടകയ്ക്കു കൊടുക്കാനും പറ്റുമോയെന്നവർ പരീക്ഷിച്ചു. ഹാസ്റ്റിംഗ്സിന്റെ സാന്താക്രൂസിലെ വീട്ടിലേക്ക് ഒരു DVD പോസ്റ്റലായി അയച്ചു. കുഴപ്പമൊന്നുമില്ലാതെ ആ കോംപാക്ട് ഡിസ്ക് ലക്ഷ്യത്തിലെത്തി. തുടർന്ന് 16 ബില്യൺഡോളറാണ് ആ വ്യവസായത്തിൽ മുടക്കിയത്.

1998 ഏപ്രിൽ 14ന് ലോകത്തിലെ ആദ്യത്തെ ഓൺലൈൻ DVD റെന്റൽ സ്റ്റോർ നെറ്റ്ഫ്ളിക്സ് ആരംഭിച്ചു. അന്ന് വെറും 30 ജോലിക്കാരും 925 ടൈറ്റിലുകളും മാത്രമാണുണ്ടായിരുന്നത്. 1999ൽ ഉപഭോക്താക്കളോട് മാസ വാടക ഈടാക്കാൻ തുടങ്ങി. 2000 ആയപ്പോൾ മൂന്നുലക്ഷം മെമ്പർമാരായി. യു.എസ്. പോസ്റ്റൽ സർവ്വീസിന് ഇത്രയും ഡിവിഡികൾ കൈകാര്യം ചെയ്യുന്നത് തലവേദനയായി.

2002ൽ നെറ്റ്ഫ്ളിക്സ് 5.5 മില്യൻ ഷെയറുകൾ ഷെയറൊന്നിന് 15ഡോളർ നിരക്കിൽ വിറ്റഴിച്ചു മൂലധനം വർദ്ധിപ്പിച്ചു. 2003ൽ 6.5 മില്യൻ ഡോളർ ലാഭത്തിലായി നെറ്റ്ഫ്ളിക്സ്. 2005 ആയപ്പോഴേക്കും 3500 സിനിമകൾ ലഭ്യമായി. ഓരോ ദിവസവും ഒരു ദശലക്ഷം ഡിവിഡികൾ വീതം കപ്പലിൽ കയറ്റി അയക്കാൻ തുടങ്ങി. 2004ൽ മാർക്ക് റാൻഡോൾഫ് നെറ്റ്ഫ്ളിക്സ് വിട്ടു.



റീഡ് ഹാസ്റ്റിംഗ്സ്



മാർക്ക് റാൻഡോൾഫ്

**ഓൺലൈൻ**

രണ്ടായിരത്തിൽ ഓൺലൈനിൽ സിനിമകൾ കൊടുത്തെങ്കിലും ഇന്റർനെറ്റിന്റെ വേഗതയും ബ്രാൻഡ് വിഡ്ത്തും കുറവായിരുന്നതിനാൽ വിജയമായില്ല. രാത്രി മുഴുവൻ നെറ്റ്ഫ്ളിക്സ് ബോക്സിലേക്ക് ഡൗൺലോഡുചെയ്തിട്ട് അടുത്ത ദിവസം പകൽ മാത്രമേ കാണാൻ സാധിക്കുമായിരുന്നുള്ളു. YOU TUBE കണ്ടുപിടിച്ചതോടെ ഹൈഡെഫനിഷൻ സിനിമകൾ അയക്കാമെന്നായി.

2007ൽ നെറ്റ്ഫ്ളിക്സ് ഇന്റർനെറ്റുവഴി വീഡിയോ കസ്റ്റമേഴ്സിന് എത്തിക്കാൻ തുടങ്ങി. അതോടെ ഡി.വി.ഡി. വ്യവസായം കുറഞ്ഞു. 2017 ഏപ്രിൽ 17ന് നെറ്റ്ഫ്ളിക്സ് 100 മില്യൻ വരിക്കാരിലെത്തിയെന്ന് റിപ്പോർട്ട് ചെയ്യപ്പെട്ടു.

2018 ജനുവരിയിൽ 100 ബില്യൻ ഡോളർ മൂലധനത്തോടെ ലോകത്തിലെ ഏറ്റവും വലിയ ഡിജിറ്റൽ മീഡിയ എന്റർടൈൻമെന്റ് കമ്പനിയായി മാറി.

കാലിഫോർണിയായിലെ ലോസ് ഗാട്ടോസിലാണ് നെറ്റ്ഫ്ളിക്സിന്റെ ആസ്ഥാനം. സാന്താക്ലാര കൗണ്ടിയിലെ വ്യവസായ നഗരമാണ് ലോസ് ഗാട്ടോസ്. നാല്പതിനായിരത്തിൽ താഴെയാണ് ജനസംഖ്യ. എന്നാൽ അമേരിക്കയിലെ സമ്പത്തിന്റെ സ്ഥാനത്ത് 33-ാംസ്ഥാനമാണ് ഈ നഗരത്തിന്.

ലോകത്തിലെ 190 രാജ്യങ്ങളിൽ നെറ്റ്ഫ്ളിക്സ് ഓപ്പറേറ്റു ചെയ്യുന്നുണ്ട്. ചൈന, നോർത്ത് കൊറിയ, സിറിയ, ക്രിമിയ എന്നീ രാജ്യങ്ങൾ വിട്ടു നിൽക്കുകയാണ്. ബ്രസീൽ, നെതർലാൻഡ്സ്, ഇന്ത്യ, ജപ്പാൻ, സൗത്ത്കൊറിയ എന്നീ രാജ്യങ്ങളിൽ നെറ്റ്ഫ്ളിക്സിന് ഓഫീസുകളുണ്ട്.



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്,
ചാനൽ പ്രോഗ്രാം ഡയറക്ടർ



# വളരാം വായനയിലൂടെ

അറിവിലുള്ള നിക്ഷേപത്തിനാണ് ഏറ്റവും പലിശ കിട്ടുന്നത്
-ബെഞ്ചമിൻ ഫ്രാങ്ക്ളിൻ

ഒരു മനുഷ്യന്റെ ജീവിതവിജയം തീരുമാനിക്കുന്നതിൽ വായനാശീലത്തിന്, പുസ്തക പാരായണത്തിന് നിർണ്ണായകമായ പങ്കുണ്ട് . ലോകത്തെ അടുത്തറിയുവാനും അവസരങ്ങളെ പരിചയപ്പെടുത്തുവാനും സ്വപ്നങ്ങളെ തേടിപ്പിടിക്കുവാനും വായന നമ്മെ സഹായിക്കുന്നു. ലോകത്തിലെ വിപ്ലവകരമായ ഓരോ മാറ്റത്തിന്റെ പിന്നിലും വായനാശീലം കൈമുതലാക്കിയ ഒരുപിടി വ്യക്തിത്വങ്ങൾ ഉണ്ടായിരുന്നു എന്ന് ലോക ചരിത്രം നമ്മെ ബോധ്യപ്പെടുത്തുന്നു. വായന മനുഷ്യനെ സംസ്കാര സമ്പന്നനാക്കുന്നു. കാട്ടുമനുഷ്യനിൽ നിന്ന് നാട്ടു മനുഷ്യനിലേക്കുള്ള അവന്റെ പ്രയാണത്തിൽ വായന ഒരു ചാലക ശക്തിയായി പ്രവർത്തിക്കുന്നു. 'എനിക്ക് ജീവിതത്തിൽ വേണ്ട മൂന്ന് സാധനങ്ങൾ - പുസ്തകങ്ങൾ, പുസ്തകങ്ങൾ, പുസ്തകങ്ങൾ' എന്നാണ് വിശ്വസാഹിത്യകാരൻ ലിയോ ടോൾസ്റ്റോയ് പറഞ്ഞിരിക്കുന്നത്.

'വായിച്ചാലും വളരും വായിച്ചില്ലെങ്കിലും വളരും വായിച്ചു വളർന്നാൽ വിളയും വായിക്കാതെ വളർന്നാൽ വളയും' എന്ന കുഞ്ഞുണ്ണി മാഷിന്റെ കവിത നമ്മെ ഇരുത്തി ചിന്തിപ്പിക്കേണ്ടതാണ്.

പരീക്ഷാ വിജയത്തിൽ പാഠപുസ്തക വായനയ്ക്കുള്ള പ്രാധാന്യത്തെപ്പറ്റി നമുക്ക് ബോധ്യമുണ്ട്. എന്നാൽ ജീവിത വിജയത്തിന് പാഠപുസ്തകങ്ങൾക്കപ്പുറമുള്ള പരന്ന വായന കൂടിയേ തീരൂ. അങ്ങനെ ഗൗരവകരമായ വായനയ്ക്ക് നാം മുതിരുമ്പോൾ വായന ഒരു ത്രസിപ്പിക്കുന്ന അനുഭവമായി മാറുന്നു. 'വായന ഒരു ശീലമാക്കിയാൽ അത് നിങ്ങളെ ജീവിതത്തിലെ എല്ലാ ദു:ഖങ്ങളിൽ നിന്നും മോചിപ്പിക്കും' എന്നാണ് ബ്രിട്ടീഷ് നാടകകൃത്തും നോവലിസ്റ്റുമായിരുന്ന സോമർസെറ്റ് മോം അഭിപ്രായപ്പെട്ടിരിക്കുന്നത്.

എന്ത് വായിക്കണം, എങ്ങനെ വായിക്കണം എന്നൊക്കെയുള്ളത് വളരെ ശ്രദ്ധയോടെ എടുക്കേണ്ട ഒരു തീരുമാനമാണ്. 'ചില പുസ്തകങ്ങൾ രുചിച്ച് നോക്കാനുള്ളതാണ്. ചിലത് വിഴുങ്ങാനുള്ളത്. മറ്റ് ചിലത് ചവച്ചരച്ച് ദഹിപ്പിക്കാനുള്ളത്' എന്ന ഫ്രാൻസിസ് ബേക്കണിന്റെ പ്രസ്താവന എന്ത് വായിക്കണം, എങ്ങനെ വായിക്കണം എന്നീ തീരുമാനങ്ങളുടെ പ്രസക്തിയിലേക്കാണ് വിരൽ ചൂണ്ടുന്നത്.

## വായന പലവിധം

വായിക്കുന്ന രീതിയുടെ അടിസ്ഥാനത്തിൽ വായനയെ നമുക്ക് പലതായി തരംതിരിക്കാം. ഓടിച്ചുള്ള വായന, വേണ്ടത് കണ്ടെത്തുന്ന വായന, എല്ലാം ഉള്ളിലാക്കുന്ന വായന, ആസ്വദിച്ചുള്ള വായന എന്നിവയാണവ.

### 1. ഓടിച്ചുള്ള വായന (Skimming)

ഓടിച്ചുള്ള വായന അഥവാ സ്കിമ്മിംഗ് എന്നുള്ളത് പ്രധാനപ്പെട്ട വായനാരൂപമാണ്. ഒരു കാര്യത്തെപ്പറ്റി പൊതുവായ അവബോധം ഉണ്ടാക്കിയെടുക്കുക എന്നതാണ് ഓടിച്ചുള്ള വായനയുടെ ഉദ്ദേശം. ഹാർവാർഡ് യൂണിവേഴ്സിറ്റിയിലെ പ്രഫസറായ ഹൊവാർഡ് ഗാർഡ്നറുടെ അഭിപ്രായത്തിൽ ആഴത്തിലുള്ള വായനയേക്കാൾ പ്രാധാന്യം ഓടിച്ചുള്ള വായനക്കാണ്.

### 2. വേണ്ടത് കണ്ടെത്തുന്ന വായന (Scanning)

ഏതെങ്കിലും ഒരു പ്രത്യേക വിവരം കണ്ടെത്തുക എന്ന ഉദ്ദേശത്തോടെയുള്ള വായനയാണ് സ്കാനിംഗ്. പത്രത്തിലെ സ്പോർട്സ് വിവരങ്ങൾ തിരയുന്നതോ സിനിമയുടെ സമയം തിരയുന്നതോ ഒക്കെ ഈ വിഭാഗത്തിൽ പെടുന്നു. ഡിക്ഷണറിയിൽ ഒരു പ്രത്യേക വാക്കിന്റെ അർത്ഥം കണ്ടെത്തുന്നതും വേണ്ടത് കണ്ടെത്തുന്ന വായനയിൽ ഉൾപ്പെടും.

### 3. എല്ലാം ഉള്ളിലാക്കുന്ന വായന (Intensive reading)

ഒരു വിഷയത്തേപ്പറ്റിയുള്ള എല്ലാ വിവരങ്ങളും മനസ്സിലാക്കുന്ന തരത്തിലുള്ള ആഴത്തിലുള്ള വായനയാണ് ഇന്റെൻസീവ് റീഡിംഗ് അഥവാ എല്ലാം ഉള്ളിലാക്കുന്ന വായന. ഗവേഷകരും വിദ്യാർത്ഥികളുമെല്ലാം ശീലമാക്കേണ്ട ഒരു വായനാരൂപമാണ് ഇന്റെൻസീവ് റീഡിംഗ്.

### 4. ആസ്വദിച്ചുള്ള വായന (Extensive Reading)

മാനസിക ഉല്ലാസത്തിനും നേരമ്പോക്കിനുമുള്ള വായനയാണ് ആസ്വദിച്ചുള്ള വായനയിൽ ഉൾപ്പെടുന്നത്. കഥ, കവിത, നോവൽ തുടങ്ങിവയുടെ വായനയാണ് ഈ ഗണത്തിൽപ്പെടുന്നത്. ലക്ഷ്യം മനസ്സിലാക്കിയുള്ള വായന പരിശീലിക്കുവാൻ നാം പരിശ്രമിക്കേണ്ടതുണ്ട്.

'പൂന്തോട്ടവും പുസ്തകങ്ങളുമുണ്ടെങ്കിൽ നിങ്ങൾക്ക് ആവശ്യമുള്ളതെല്ലാമായി എന്നതാണ് റോമൻ അധികാരി സിസറോയുടെ പക്ഷം. പക്ഷേ വായിക്കുവാൻ സമയമില്ല എന്നതാണ് ഭൂരിപക്ഷം ആളുകളുടെയും പരാതി. 'വായിക്കുവാൻ സമയമില്ലെന്ന് പറയുന്നവൻ ബുദ്ധിപരമായി ആത്മഹത്യ ചെയ്യുന്നു' എന്നതാണ് തോമസ് ഡ്രൈയർ നമുക്ക് തരുന്ന ചിന്ത. സോവിയറ്റ് യൂണിയൻ ഭരണാധികാരി ജോസഫ് സ്റ്റാലിന്റെ അഭിപ്രായത്തിൽ വായിക്കാൻ സമയമില്ലെന്ന് പറയുന്നത് ജീവിക്കുവാൻ സമയമില്ലെന്ന് പറയുന്നത് പോലെയാണ്'. എല്ലാ ദിവസവും വായിക്കുവാൻ അൽപസമയം മാറ്റിവയ്ക്കുന്നത് ഒരു ഉചിതമായ തീരുമാനമാണ്. പത്രങ്ങളും മാസികകളും പുസ്തകങ്ങളുമൊക്കെ നമ്മുടെ ദൈനംദിന വായന ലിസ്റ്റിൽ ഇടം പിടിക്കണം. വായിക്കുന്ന പുസ്തകങ്ങളിൽ നിന്നും നമ്മെ സ്പർശിക്കുന്ന വിവരങ്ങൾ കുറിച്ച് വയ്ക്കു

ന്നതും നല്ലത് തന്നെ. വായിക്കുന്നതല്ല, ഓർമ്മിച്ച് വയ്ക്കുന്നതാണ് നമ്മെ വിജ്ഞാനരാക്കുന്നത് എന്ന താണല്ലോ അമേരിക്കൻ രാഷ്ട്രീയ നേതാവായിരുന്ന ഹെന്റ്രീ ബീച്ചറുടെ യുക്തി. 'ഇന്ന് വായിക്കുന്നവനാണ് നാളത്തെ നേതാവ്' എന്നാണ് മാർഗരറ്റ് ഫുള്ളർ പറഞ്ഞിരിക്കുന്നത്.

അറിവ് അനന്തമായ ഒരു മഹാസമുദ്രമാണ്. അതിലെ ഒരു തുള്ളി മാത്രമേ നമ്മുടെ കൈയ്യിലുള്ളൂ എന്ന സത്യം മനസ്സിലാക്കുന്ന ആർക്കും വായനയിൽ നിന്ന് ഒഴിഞ്ഞ് നിൽക്കാൻ കഴിയില്ല. ഫ്രാൻസിസ് ബേക്കണിന്റെ അഭിപ്രായം 'വായന പരിപൂർണ്ണനായ മനുഷ്യനെ സൃഷ്ടിക്കുന്നു' എന്നതാണ്. ലോകത്ത് വിജയം കരസ്ഥമാക്കിയ ആളുകളെല്ലാം വായനയുടെ പടികൾ കയറിയവരാണ്. മൈക്കിൾ ഫാരഡെയുടെ ജീവിതം ഇതിനൊരു ഉത്തമ ഉദാഹരണമാണ്.

1791 സെപ്തംബർ 22ന് ലണ്ടനിൽ കൊല്ലപ്പണിക്കാരനായ ജയിംസിന്റെയും ഭാര്യ മാർഗരറ്റ് ഫാരഡെയുടെയും മൂന്നാമത്തെ കുട്ടി ആയായിരുന്നു മൈക്കിളിന്റെ ജനനം. വളരെ ദരിദ്രമായ ചുറ്റുപാടിലായിരുന്നു അവന്റെ കുട്ടിക്കാലം. പതിമൂന്നാം വയസ്സുവരെ അടുത്തുള്ള സ്ക്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം ലഭിച്ചെങ്കിലും കുടുംബത്തിന്റെ സാമ്പത്തിക ബുദ്ധിമുട്ട് കണക്കിലെടുത്ത് ഒരു പുസ്തക ശാലയിലെ വിതരണക്കാരനായി അദ്ദേഹം ജോലിയിൽ പ്രവേശിച്ചു. മൈക്കിളിന്റെ കഠിനാധ്വാനം കണ്ട കടയുടമ അവന് ബുക്ക് ബൈന്റിംഗ് വിഭാഗത്തിലേക്ക് സ്ഥാനകയറ്റം നൽകി. ജോലിചെയ്യുന്ന സ്ഥാപനത്തിന്റെ നാലു ചുവരുകൾക്കുള്ളിൽ ജീവിതം തളച്ചിടാൻ അവൻ ഒരുക്കമായിരുന്നില്ല. എല്ലാ ദിവസവും കഠിനമായ ബൈന്റിംഗ് ജോലിയുടെ ഇടവേളകളിൽ താൻ ബൈന്റ് ചെയ്ത ബുക്കുകൾ ആ കുട്ടി വായിച്ചു തുടങ്ങി. ശാസ്ത്ര പുസ്തകങ്ങളിലായിരുന്നു മൈക്കിളിന് കൂടുതൽ താല്പര്യം. ശാസ്ത്ര വിഷയങ്ങൾ നിരന്തരം ശ്രദ്ധിച്ച ആമിടുക്കൻ പ്രശസ്തനായ ഒരു ഭൗതിക ശാസ്ത്രജ്ഞന്റെ പ്രസംഗപരമ്പരയേപ്പറ്റി വായിച്ചറിഞ്ഞു. അതിൽ പങ്കെടുക്കണമെങ്കിൽ ഒരു ഷില്ലിംഗ് ഫീസ് കൊടുക്കണമായിരുന്നു. മൈക്കിളിന്റെ ശാസ്ത്രാഭിമുഖ്യം കണ്ട അവന്റെ കൊല്ലപ്പണിക്കാരനായ ജേഷ്ഠൻ അവന് ഒരു ഷില്ലിംഗ് നൽകി. ഭൗതിക ശാസ്ത്രത്തെപ്പറ്റിയുള്ള ധാരണകൾ വിശാലമാക്കുവാൻ അത് അവനെ സഹായിച്ചു. ഇത്തരത്തിലുള്ള പ്രസംഗ പരമ്പരകളിൽ താൽപര്യം കാണിച്ചിരുന്ന മൈക്കിൾ ഫാരഡെ, വില്യം ഡാൻസ് എന്ന ഇടപാടുകാരനിൽ നിന്ന് സർ ഹംപ്രി ഡേവി എന്ന രസതന്ത്രജ്ഞന്റെ പ്രഭാഷണ പരമ്പരയേപ്പറ്റി അറിഞ്ഞു. അവസരങ്ങൾ പാഴാക്കുവാൻ ഒരുക്കമല്ലാതിരുന്ന മൈക്കിൾ അതിൽ പങ്കെടുത്തു. പ്രഭാഷണത്തിൽ സർ ഹംപ്രി പങ്കുവച്ച വിവരങ്ങൾ ചേർത്ത് മുന്നൂറ് പേജിന്റെ ഒരു പുസ്തകം എഴുതി അദ്ദേഹത്തിന് അയച്ചുകൊടുത്തു. കുറച്ച് നാളുകൾക്ക് ശേഷം സർ ഹംപ്രി ഡേവിക്ക് ഒരു ശാസ്ത്ര പരീക്ഷണത്തിനിടയിൽ കൈക്ക് പൊള്ളലേറ്റു. എഴുതുവാൻ ബുദ്ധിമുട്ടിയ അദ്ദേഹം മൈക്കിളിന് അദ്ദേഹത്തിന്റെ നോട്ടുകൾ തയ്യാറാക്കുവാൻ അവസരം നൽകി. പിന്നീട് ഫാരഡെ സർ ഹംപ്രി ഡേവിയുടെ ശുപാർശയിൽ റോയൽ ഇൻസ്റ്റിറ്റ്യൂട്ടിലെ അദ്ദേഹത്തിന്റെ പരീക്ഷണ ശാലയിൽ സഹായി ആയി നിയമിതനായി. പരീക്ഷണശാലയിലെ സഹായി ആയി ജോലിക്ക് കയറിയ അദ്ദേഹം റോയൽ ഇൻസ്റ്റ്യൂട്ടിൽ നിന്ന് അൻപത്തിനാല് വർഷങ്ങൾക്ക് ശേഷം വിരമിക്കുന്നത് ഒരു കെമസ്ട്രി പ്രൊഫസറായാണ്. ശാസ്ത്രം സമ്പന്നർക്ക് മാത്രം പ്രാപ്യമായ ഒരു കാലഘട്ടത്തിൽ ദരിദ്രമായ ചുറ്റുപാടിൽ ജനിച്ച മൈക്കിൾ ഫാരഡെ ഇന്ന് വൈദ്യുതിയുമായി ബന്ധപ്പെട്ട ഒട്ടറെ പരീക്ഷണങ്ങളുടെ പേരിൽ സ്മരിക്കപ്പെടുന്നുവെങ്കിൽ അതിൽ വായനയുടെ സ്വാധീനത്തെ ചുരുക്കി കാണാൻ അർക്കും കഴിയുകയില്ല. 'പട്ടിണിയായ മനുഷ്യാ നീ പുസ്തകം കൈയ്യിലെടുത്തോളൂ. പുത്തനൊരായുധമാണ് നിനക്കത്, പുസ്തകം കൈയ്യിലെടുത്തോളൂ' എന്നാണ് ബെർത്തോൾഡ് ബെഹ്ത് ഉദ്ബോധിപ്പിക്കുന്നത്. 'വായിക്കാൻ പഠിക്കുന്നത് തീ കത്തിക്കുന്നത് പോലെയാണ് പുറത്തേക്ക് വരുന്ന ഓരോ അക്ഷരവും ഓരോ തീപ്പൊരിയാണ്' എന്നതാണ് വിക്ടർ ഹ്യൂഗോ മുന്നോട്ട് വയ്ക്കുന്ന ആശയം.

മനസ്സിനെയും ചിന്തയേയും വായനയോളം സ്വാധീനിക്കുന്ന മറ്റൊന്നുമില്ല. 'സഹിജ്ഞാനേന സദൃശ്യം പവിത്രം ഹ:വിദ്യതേ' മനസ്സിന്റെ മാലിന്യങ്ങൾ അകറ്റാൻ അറിവിന് പകരം മറ്റൊരുപായമില്ല എന്നതാണ് ഈ സംസ്കൃത ശ്ലോകത്തിന്റെ അർത്ഥം. 1970ലെ നവംബർ, ഡിസംബർ മാസങ്ങളിൽ കാസർഗോഡ് മുതൽ തിരുവനന്തപുരം വരെ നടത്തിയ സാംസ്ക്കാരിക കാൽനടയാത്രയുടെ പ്രധാന മുദ്രാവാക്യം 'വായിച്ച് വളരുക ചിന്തിച്ച് വിവേകം നേടുക' എന്നതായിരുന്നു. കേരളത്തിൽ വായനയെ ജനകീയമാക്കിയ പി.എൻ.പണിക്കരുടെ നേതൃത്വത്തിലായിരുന്നു ഈ കാൽനട യാത്ര നടന്നത്. 1909 മാർച്ച് നാലിന് കോട്ടയം ജില്ലയിലെ നീലംപേരൂരായിരുന്നു പി.എൻ.പണിക്കരുടെ ജനനം. ചെറുപ്പ കാലത്ത് തന്നെ വായനയോട് ആഭിമുഖ്യം പുലർത്തിയ അദ്ദേഹം ദിവസവും കോട്ടയം ടൗൺ വരെ നടന്നു പോയി പത്രം വാങ്ങിവന്ന് തന്റെ ഗ്രാമത്തിലെ ക്ഷേത്രത്തിന്റെ ആൽമരത്തണലിലിരുന്ന് ഉറക്കെ വായിക്കുന്നത് കേൾക്കാൻ എഴുത്തും വായനയും അറിയാത്ത ഗ്രാമീണർ ചുറ്റും കൂടുമായിരുന്നു.

'പുസ്തകങ്ങളിൽ വിസ്മയമുണ്ട്

പുസ്തകങ്ങളിൽ ആനന്ദമുണ്ട്

പുസ്തകങ്ങളിൽ വിജ്ഞാനമുണ്ട്

പുസ്തകങ്ങളാൽ സഞ്ചിതമത്രേ

മർത്യ വിജ്ഞാന സാരസർവസ്യം'

എന്നാണ് എൻ.വി.കൃഷ്ണവാര്യർ എഴുതിയത്. 'ഗ്രന്ഥശാല ഒരു സർവകലശാലയ്ക്ക് തുല്യമാണ്' എന്ന കാർലൈന്റെയും 'പുസ്തകം ഒരു പലഹാരത്തേക്കാൾ പ്രിയപ്പെട്ടതാ'ണെന്ന മലയാളത്തിന്റെ സാഹിത്യകാരൻ എം.ടി.വാസുദേവൻ നായരുടെയും അഭിപ്രായം വായനയുടെ പ്രാധാന്യത്തിന് അടിവരയിടുന്നു.

ഒരു പ്രഭുവിന്റെ രക്തത്തേക്കാൾ വിലകൂടിയതാണ് ഒരു പിച്ചക്കാരന്റെ പുസ്തകമെന്നാണ് ലോക സാഹിത്യത്തിലെ അനശ്വര പ്രതിഭ വില്യം ഷേക്സ്പിയർ പറഞ്ഞിരിക്കുന്നത്. ജനനം കൊണ്ടല്ല പഠനം കൊണ്ടാണ് കൂടുതലാളുകളും ശ്രേഷ്ഠരായിട്ടുള്ളത് എന്ന സത്യം സിസറോ വർഷങ്ങൾക്ക് മുൻപ് പറഞ്ഞുവച്ചിരിക്കുന്നു. അങ്ങനെ അറിവ് നേടാനും ശ്രേഷ്ഠരാകാനുമുള്ള ഏറ്റവും നല്ല മ ാർഗ്ഗം വായനയാണ്. സുഹൃത്തുക്കളെ, വായനയെ സ്നേഹിക്കാൻ നാം ഇനിയും വൈകിക്കൂടാ. മനസ്സിന്റെ ബന്ധനങ്ങളെ, ചങ്ങലകളെ പൊട്ടിച്ചെറിയാനുള്ള ആയുധമാക്കി വായനയെ നമുക്ക് പ്രയോജനപ്പെടുത്താം. അങ്ങനെ വിജയത്തിന്റെ പടവുകളിലൂടെ നമുക്ക് മുന്നേറാം. വായന നഷ്ടസാധ്യത തീരെയില്ലാത്ത ഒരു നിക്ഷേപമാണ്. നേട്ടം മാത്രമുള്ള വായനയ്ക്കായി പണവും സമയവും നമുക്ക് ചിലവഴിക്കാം. അറിവിലുള്ള നിക്ഷേപത്തിനാണ് ഏറ്റവും പലിശ കിട്ടുന്നത് എന്ന് മറക്കാതിരിക്കാം.



**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com









# ബ്രിട്ടാനിയ ഇൻഡസ്ട്രീസ്

1892ൽ 126 വർഷങ്ങൾക്കു മുമ്പ് കൽക്കട്ടയിലെ ഒരു കൊച്ചുവീട്ടിലാണ് ബ്രിട്ടാനിയയ്ക്കു തുടക്കം കുറിച്ചത്. അന്നത്തെ മൂലധനം 265രൂപയായിരുന്നു!

ബ്രിട്ടാനിയ ബിസ്ക്കറ്റുകൾ കാണുകയും ആസ്വദിക്കുകയും ചെയ്യാത്ത മലയാളികൾ കുറവായിരിക്കും. ബ്രിട്ടാനിയയുടെ ബിസ്ക്കറ്റുകളും ബ്രഡ്ഡും റസ്ക്കും കേക്കും പാൽ ഉത്പന്നങ്ങളും ഇന്ത്യാക്കാരന്റെ നിത്യ ജീവിതത്തിന്റെ ഭാഗമായിട്ടുണ്ട്. പക്ഷേ പലർക്കും ബ്രിട്ടാനിയ കമ്പനിയെപ്പറ്റി കൂടുതൽ അറിവുണ്ടായിരിക്കുകയില്ല.

1892ൽ 126 വർഷങ്ങൾക്കു മുമ്പ് കൽക്കട്ടയിലെ ഒരു കൊച്ചുവീട്ടിലാണ് ബ്രിട്ടാനിയയ്ക്കു തുടക്കം കുറിച്ചത്. അന്നത്തെ മൂലധനം 265രൂപയായിരുന്നു! പിന്നീട് ഈ സംരംഭം ഗുപ്ത ബ്രദേഴ്സിലെ നളിൻ ചന്ദ്രഗുപ്തയുടെ നിയന്ത്രണത്തിലായി. കൽക്കത്തയിൽ സജീവമായ ഈ ബിസ്ക്കറ്റ് സ്ഥാപനത്തിന് ഒരു ഇംഗ്ലീഷുകാരൻ പാർട്ട്ണർ ഉണ്ടായി, C.H.ഹോംസ്. 1918ൽ ആയിരുന്നു അത്. കൽക്കട്ടയിൽ ബിസിനസ്സ് നടത്തിക്കൊണ്ടിരുന്ന ബ്രിട്ടീഷുകാരനാണ് ഹോംസ്. അങ്ങനെയാണ് 'ബ്രിട്ടാനിയ ബിസ്ക്കറ്റ് കമ്പനി ലിമിറ്റഡ് (BBCo. Ltd.)' സ്ഥാപിതമായത്.

1924ൽ ബ്രിട്ടാനിയയുടെ ബോംബെ ഫാക്ടറിയുണ്ടായി. പീക്ക് ഫ്രീൻസ് (Peak Freans) എന്ന ബ്രിട്ടീഷ് ബിസ്ക്കറ്റ് കമ്പനി BBCo.യിൽ സ്വാധീനം നേടുകയും ചെയ്തു. ലണ്ടനിലെ ബെർമോണ്ടി (Bermondsey) യിലെ ലോകപ്രശസ്തമായ കമ്പനിയാണത്. രണ്ടാം ലോകമഹായുദ്ധകാലത്ത് ബിസ്ക്കറ്റുകൾക്ക് വലിയ ഡിമാന്റുണ്ടാവുകയും വില്പന വർദ്ധിക്കുകയും ചെയ്തു. 1979ൽ കമ്പനിയുടെ പേര് ഇന്നത്തെ രീതിയിലേക്കു മാറ്റി.

'ബ്രിട്ടാനിയ ഇൻഡസ്ട്രീസ് ലിമിറ്റഡ്' 1982ൽ അമേരിക്കൻ കമ്പനിയായ നബിസ്കോ ബ്രാൻഡ്സ് (Nambisco Brands Inc.) പീക്ക് ഫ്രീൻസുമായി ചേർന്ന് മേജർ ഫോറിൻ ഷെയർ ഹോൾഡറായി.


രാജൻപിള്ള


നുസ്‌ലി വാഡിയ

അമേരിക്കയിലെ ന്യൂജഴ്സിയിൽ ഈസ്റ്റ് ഹനോവറിലുള്ള നബിസ്കോ (നാഷണൽ ബിസ്ക്കറ്റ് കമ്പനി) ബിസ്ക്കറ്റുകളും കുക്കീസും സ്നാക്ക്സും നിർമ്മിക്കുന്ന ലോകത്തിലെ ഏറ്റവും വലിയ ബേക്കറിയാണ്. 320 മില്യൻ പൗണ്ട് സ്നാക്ക്സാണ് അവരുൽപ്പാദിപ്പിക്കുന്നത്. യുകെ, മെക്സിക്കോ, ബൊളീവിയ, തെക്കേ അമേരിക്ക എന്നിവിടങ്ങളിലാണ് അവരുടെ ബിസിനസ്സ്.

## രാജൻപിള്ള - ബിസ്ക്കറ്റ് കിംഗ്

1947ൽ ജനിച്ച രാജൻപിള്ള കൊല്ലത്തെ കശുവണ്ടി വ്യാപാരിയുടെ മകനാണ്. ടി.കെ.എം. കോളേജിൽ നിന്ന് എഞ്ചിനീയറിംഗിൽ ബിരുദമെടുത്തു. 1970കളുടെ മദ്ധ്യത്തിൽ ഗോവയിൽ ഒരു ഫൈവ്സ്റ്റാർ ഹോട്ടൽ പ്രോജക്ടിൽ പണം മുടക്കികൊണ്ടാണ് അദ്ദേഹം ബിസിനസ്സിലേക്കു വരുന്നത്. തുടർന്ന് നിലക്കടലയും ഉരുളക്കിഴങ്ങ് ചിപ്സും സിങ്കപ്പൂരിൽ മാർക്കറ്റു ചെയ്യാനാരംഭിച്ചു. വ്യവസായ തിമിംഗലമായ അമേരിക്കൻ ഫുഡ് കോർപ്പറേഷന്റെ തലവനായ എഫ്.റോസ് ജോൺസണുമായി സഹകരിച്ചു. ജോൺസൺ കാനഡക്കാരായ ബിസ്സിനസ്സുകാരനാണ്.

ജോൺസൺ രാജൻപിള്ളയെ ലണ്ടനിലേക്കയച്ചു. പുതിയതായി ലണ്ടനിൽ തുടങ്ങിയ നബിസ്കോ ഉൽപന്നങ്ങളുടെ തലവനായിട്ടാണ് പിള്ള 1984ൽ ലണ്ടനിലെത്തിയത്. പിന്നീട് റോസ് ജോൺസൺ ബ്രിട്ടീഷ് ബിസ്ക്കറ്റ് നിർമ്മാണകമ്പനിയായ ഹന്റ്ലി ആൻഡ് പാൾമെറിന്റെ ഏഷ്യൻ വിഭാഗങ്ങൾ സ്വന്തമാക്കി. ഹന്റ്ലി ആൻഡ് പാൾമെർ ആണ് ബ്രിട്ടാനിയ ഇൻഡസ്ട്രിയെ നിയന്ത്രിച്ചിരുന്നത്. അങ്ങനെ ഇന്ത്യയിലെ ഏറ്റവും വലിയ ബിസ്ക്കറ്റ് ഉത്പാദന കമ്പനിയുടെ ഓപ്പറേഷൻ രാജൻപിള്ളയുടെ കൈകളിലൂടെയായി. രാജൻപിള്ള 'ബിസ്ക്കറ്റ് കിംഗ്' എന്ന പേരിലറിയപ്പെടാൻ തുടങ്ങി.

വ്യവസായ നിപുണനായ രാജൻപിള്ള നബിസ്കൊയുടെ ഏഷ്യൻ സബ്സിഡിയറികൾ സ്വന്തമാക്കി. ഫ്രഞ്ച് ഫുഡ് കമ്പനിയായ ബോസോസിസ് സോചൻ - ന്യൂവേസൽ (Boussois-Souchon-Neuvesel-BSN) നുമായി ബന്ധമുണ്ടാക്കി. സ്പെയിനിലെ ബാർസലോണയിൽ ആരംഭിച്ച് പാരീസ് ആസ്ഥാനമാക്കിയ ഫ്രഞ്ച് മൾട്ടിനാഷണൽ ഫുഡ് പ്രോഡക്ട്സ് കോർപ്പറേഷനാണ് ഡനോൺ(Danone). 1989 ആയപ്പോഴേക്കും ആറു ഏഷ്യൻ കമ്പനികൾകൂടി മലയാളിയായ രാജൻപിള്ളയുടെ നിയന്ത്രണത്തിൽ വന്നു. ആസ്തി 400 ദശലക്ഷം ഡോളർ!

ബ്രിട്ടാനിയ രാജൻപിള്ളയുടെതാണെന്നാണ് അറിയപ്പെട്ടിരുന്നതെങ്കിലും അദ്ദേഹത്തിന്റെ നിയന്ത്രണത്തിൽ മൂന്നു ശതമാനം ഷെയറുകൾ മാത്രമാണുണ്ടായിരുന്നത്. വാഡിയ ഗ്രൂപ്പും (Wadia group) ഡനോൺ ഗ്രൂപ്പും (Groupe Danone) ബ്രിട്ടാനിയ ഇൻഡസ്ട്രീസിന്റെ തുല്യപങ്കാളികളായിരുന്നു. ഷെയർ ഹോൾഡേഴ്സുമായുള്ള സ്വരചേർച്ചയില്ലായ്മയിൽ രാജൻപിള്ള സിങ്കപ്പൂർ വിട്ട് ഇന്ത്യയിലെത്തി. 1995ൽ രാജൻപിള്ള തിഹാർ ജയിലിൽ അന്തരിച്ചു.

## വാഡിയ ഗ്രൂപ്പ്

ഇന്ത്യയിലെ ഏറ്റവും പുരാതനമായ ബിസിനസ്സ് ഗ്രൂപ്പുകളിലൊന്നാണ് വാഡിയ. 1736ൽ ലോവ്ജി നുസർ വാഞ്ചി വാഡിയയാണ് വാഡിയ ഗ്രൂപ്പിന്റെ സ്ഥാപകൻ. അദ്ദേഹം ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയുമായി ബന്ധമുണ്ടാക്കുകയും 1736ൽ ബോംബെയിൽ കപ്പലുകളും ഡോക്കുകളും നിർമ്മിക്കുകയും ചെയ്തു.

വാഡിയയുടെ കലാബകൻ ഇൻവെസ്റ്റ്മെന്റിനും ഡനോൺ ഗ്രൂപ്പിനും കൂടി ബ്രിട്ടാനിയയിൽ 51 ശതമാനം ഷെയറുണ്ടായിരുന്നു.

2006ൽ Danone ബാംഗ്ലൂരിൽ ടൈഗർ ബ്രാന്റ് ബിസ്ക്കറ്റ് ഇറക്കിയതിനെ തുടർന്ന് വാഡിയയുമായി നിയമയുദ്ധമുണ്ടായി. 150 ദശലക്ഷം ഡോളറിന്റെ ബിസിനസ്സാണ് ടൈഗർ ബ്രാൻഡിനുള്ളത്.

## ബിസ്ക്കറ്റുകൾ

വിറ്റ മെറി ഗോൾഡ്, ടൈഗർ, ന്യൂട്രി ചോയ്സ് ജൂണിയർ, ഗുഡ് ഡേ, 50-50, ട്രീറ്റ്, പ്യൂവർ മാജിക്, മിൽക്ക് ബിക്കീസ്, ഗുഡ് മോർണിംഗ്, ബോർബോൺ, തിൻ ആരോറൂട്ട്, നൈസ്, ലിറ്റൽ ഹാർട്ട് തുടങ്ങിയവയാണ് ബ്രിട്ടാനിയയുടെ പ്രധാന ബിസ്ക്കറ്റുകൾ. കമ്പനി ഫാക്ടറികളുടെ വാർഷിക ഉത്പാദനം 433,000 ടണ്ണാണ്.

ബ്രിട്ടാനിയയുടെ വരുമാനത്തിന്റെ 10 ശതമാനം പാൽ ഉൽന്നങ്ങളിൽ നിന്നാണ്. നെസ്‌ലെ, നാഷണൽ ഡയറി ഡവലപ്പ്മെന്റ് ബോർഡ് (NDDB) അമുൽ എന്നിവരാണ് ബ്രിട്ടാനിയയുമായി പ്രധാനമായും മത്സരിക്കുന്നത്. ഇപ്പോഴത്തെ വാർഷിക വരുമാനം 22ബില്യൺ രൂപയായാണ് കണക്കാക്കിയിരിക്കുന്നത്. ഇന്ത്യയിലെ മികച്ച 100 ബ്രാൻഡുകളിലൊന്നായി ബ്രിട്ടാനിയ കരുതപ്പെടുന്നു.

കർണ്ണാടകയിൽ ബാംഗ്ലൂരാണ് ബ്രിട്ടാനിയയുടെയും ടൈഗർ ബ്രാൻഡിന്റെയും ഹെഡ്ക്വാർട്ടേഴ്സ്. ചെയർമാൻ നുസ്‌ലി വാഡിയയും കപിൽ ചൗഹാനുമാണ് ഇപ്പോഴത്തെ സാരഥികൾ. ഇന്ത്യയിലെ ബിസ്ക്കറ്റ് മാർക്കറ്റിന്റെ 38ശതമാനം ബ്രിട്ടാനിയയുടേതാണ്. 3200ൽ ആധികം ജീവനക്കാരും 3696കോടിരൂപയുടെ ആസ്തിയുമുണ്ട് ബ്രിട്ടാനിയയ്ക്ക്.

**ബാറ്റൺ ബോസ്**

# Purple Cow
by **Seth Godin**

## പുസ്തക പരിചയം




ഇന്നത്തെ ബിസിനസ്സ് ലോകത്ത്, വളരെ വേഗത്തിൽ ഒരു ബ്രാൻഡിനെ നിർമ്മിക്കുകയാണ് വിപണനക്കാർ ചെയ്യുന്നത്. പരമ്പരാഗത മാർക്കറ്റിംഗ് തന്ത്രങ്ങൾ നീക്കി ഒരു മികച്ച ബിസിനസ്സ് തന്ത്രം വികസിപ്പിച്ചെടുക്കാൻ സഹായിക്കുന്ന തരത്തിലാണ് Purple Cow: Transform Your Business by Being Remarkable എന്ന പുസ്തകം Seth Godin രൂപകൽപ്പന ചെയ്തിരിക്കുന്നത്.

ടി വി കൊമേഴ്സ്യലുകളിലൂടെയോ ബാനർ പരസ്യങ്ങളിലൂടെയോ ഉള്ള മാർക്കറ്റിംഗ് ഇനിയുള്ള കാലം വേണ്ടത്ര ഫലപ്രദമാവില്ലെന്ന് ഗോഡിൻ തന്റെ പുസ്തകത്തിലൂടെ വിവരിക്കുന്നു. ഒരു ബ്രാൻഡിന്റെ വിജയത്തിന് ജനങ്ങളുടെ ശ്രദ്ധയിൽപ്പെടാവുന്ന വിപണന തന്ത്രങ്ങൾ കണ്ടെത്തുക എന്നതാണ് ആവശ്യം. Purple Cow നിങ്ങളുടെ ബിസിനസ്സ് രൂപാന്തരപ്പെടുത്തുവാൻ സഹായിക്കുന്നു. ആധുനിക മാർക്കറ്റിങ് മാതൃകകളെ കുറിച്ച് വായനക്കാർക്ക് മനസ്സിലാക്കാൻ ഈ പുസ്തകം സഹായിക്കും.

Godin ന്റെ ഈ തന്ത്രങ്ങൾ വിപണനം സുഗമമാക്കാൻ സഹായിക്കുന്നു, അങ്ങനെ മാർക്കറ്റിംഗിന് ഒരു ചവിട്ടുപടിയുണ്ടാക്കുന്നു. പല പ്രമുഖ ബ്രാൻഡുകളുടെയും ഉദാഹരണങ്ങൾ ഉദ്ധരിച്ചുകൊണ്ട് ഗോഡിൻ തന്റെ വിപണന തത്വങ്ങൾ ലളിതവും ഫലപ്രദവുമായ രീതിയിൽ വിശദീകരിച്ചിട്ടുണ്ട്. ബ്രാൻഡ് ബിൽഡിംഗിന് ഉപയോഗപ്രദമായ ധാരാളം നുറുങ്ങുകൾ ഇതിലൂടെ ലഭിക്കുന്നു.

## സ്വരൂപം

ജോഷി ജോർജ്

# ധനമാന്ത്രികൻ




ഇന്ത്യയിലെ മാത്രമല്ല, ഏഷ്യയിലെ തന്നെ ഏറ്റവും ധനാഢ്യനായ വ്യക്തിയെ സൃഷ്ടിച്ച മാന്ത്രീകൻ ആര്? പൊതുജനങ്ങളിൽ പലരുടേയും ഉത്തരം അതു നരേന്ദ്ര മോദി എന്നാണ്. ലോകത്തിലെ കൂടുതൽ മുതൽ (സ്വത്ത്) ആളുന്നവരിൽ ഏഴാമൻ. മോദിവാഴ്ചക്കാലത്ത് ഗുജറാത്ത് തിളങ്ങുന്നില്ലെങ്കിലും ഗുജറാത്തികൾ നന്നായി തിളങ്ങുന്നുണ്ട്...! അപ്പം വിറ്റുനടന്നിരുന്ന വഴിവാണിഭക്കാരനിൽനിന്ന് വ്യവസായിയായി വളർന്ന ധീരജ്‌ലാൽ ഹീരാചന്ദ് അംബാനി ഗുജറാത്തിലെ ജൂനഗഡ് ജില്ലാക്കാരനാണ്. മകൻ മുകേഷിന് ഇന്ന് ഏഷ്യയിലെ ഏറ്റവുമധികം സമ്പത്തിന്റെ തിളതിളക്കം. കേവലം നൂറുരൂപയുംകൊണ്ട് കച്ചവടം തുടങ്ങിയ ഗൗതം അദാനി ഇന്ന് അറുപത്താറായിരം കോടിയുടെ അധിപൻ. കഴിഞ്ഞ നാല് കൊല്ലത്തിൽ ഏറ്റവുമധികം ലാഭം നേടിയ ഇന്ത്യൻ കോർപറേറ്റിന്റെ തലവൻ. ജനനം അഹമ്മദാബാദിൽ. തിളക്കമുള്ള മറ്റൊരു പേര് കൂടി പറയണം നീരവ് മോഡി. പഞ്ചാബ് നാഷണൽ ബാങ്കിൽനിന്ന് 11346 കോടി രൂപ വെട്ടിച്ച് മുങ്ങിയ വജ്രവ്യാപാരിയുടെ ജന്മസ്ഥലം ഗുജറാത്തിലെ പാലൻപുർ.

ഒറ്റക്കൊല്ലംകൊണ്ട് അമ്പതിനായിരം രൂപയുടെ കമ്പനിയെ പതിനാറായിരം മടങ്ങുയർത്തി 80.5 കോടിയിലെത്തിച്ച ജെയ് ഷാജി ഗുജറാത്തിന്റെ താരവും അമിത് ഷാജിയുടെ ഏക മകൻ. നാട് നന്നായില്ലെങ്കിലും നാട്ടുകാർ പട്ടിണിയിൽനിന്നും പട്ടിണിയിലേക്ക് കുപ്പുകുത്തുമ്പോൾ ഇതൊന്നും കണ്ടില്ലെന്ന് നടിച്ച് തനിക്കുവേണ്ടപ്പെട്ടവരെ നന്നായി നന്നാക്കാൻ മോദി കിണഞ്ഞു ശ്രമിക്കുന്നു.

തിരിച്ചും നന്നായി ചൊറിഞ്ഞുകൊടുക്കുന്നുണ്ടീക്കൂട്ടർ. മോദി മഹാത്മഗാന്ധിക്കു തുല്യൻ എന്നങ്ങ് പ്രസംസിച്ചുകളഞ്ഞു അംബാനി. അതുകൊണ്ടെന്താ അനിൽ അംബാനിയുടെ പിറക്കാത്ത വിദ്യാഭ്യാസ സ്ഥാപനത്തിന് ശ്രേഷ്ഠ പദവിയും കിട്ടി. ജിയോ ഇൻസ്റ്റിറ്റ്യൂട്ടിന് മുൻകൂറായി നൽകിയ ശ്രേഷ്ഠ പദവി സ്നേഹസമ്മാനങ്ങളിൽ വളരെ ചെറുത് മാത്രം. മാളോരറിഞ്ഞാലും ഇല്ലെങ്കിലും ഒരു പഴങ്കഥ ഉരചെയ്യാം.

നാട്ടിൽ മോദിയുടെ നോട്ടുനിരോധനത്തിന് തൊട്ടു മുമ്പുള്ള കഥയാണ്. പെട്ടെന്നൊരുനാൾ സൗജന്യ ജിയോ സിം വിതരണം തുടങ്ങിയത്. മോഡി ജിയോ ഫോണിന്റെ ബ്രാൻഡ് അംബാസഡറും. നോട്ടു നിരോധിച്ച് മൂന്നുനാൾ തികയുമ്പോൾ റിലയൻസ് എസ്ബിഐ സംയുക്തസംരംഭമായ ജിയോ പേമെന്റ്സ് ബാങ്ക് നിലവിൽ വന്നു. ജിയോ മണിയും ഒപ്പമെത്തി.

ജിയോ മൊബൈൽ വരിക്കാർക്ക് എസ്ബിഐ വഴി ഇടപാട് നടത്താനുള്ള വാതിലാണ് ജിയോ പേമെന്റ്സ് ബാങ്ക്. റിലയൻസ് ഗ്യാസ് ഇൻഫ്രാസ്ട്രക്ചറിന് വലിയ ഇളവാണ് ലഭിച്ചത്. ആന്ധ്രാതീരത്തെയും ഗുജറാത്തിനെയും ബന്ധിപ്പിക്കുന്ന 1386 കിലോമീറ്റർ പൈപ്പ് ലൈൻ കൈകാര്യംചെയ്യുന്ന ആ കമ്പനിക്ക് 16,010 കോടി രൂപയുടെ വായ്പാ തിരിച്ചടവിന് പൊതുമേഖലാ ബാങ്കുകളുടെ വക പതിനാറു വർഷത്തെ അവധി. അതായത്, കടമെടുത്ത കർഷകൻ തിരിച്ചടവിന് അവധി ചോദിച്ചാൽ ജപ്തി നോട്ടീസ് പകരം നൽകുന്ന നാട്ടിലെ ഏറ്റവും വലിയ മുതലാളി പതിനാറു കൊല്ലത്തേക്ക് കടം തിരിച്ചടയ്ക്കേണ്ടതില്ലെന്ന്!

അംബാനി കുടുംബത്തിന് റഫേൽ യുദ്ധവിമാന ഇടപാടിന്റെ ഭാഗമായി ഒറ്റയടിക്ക് കൊടുത്തത് 30,000 കോടി രൂപയുടെ കരാർ. ചുരുക്കത്തിൽ രാജ്യം അംബാനിയുടെ കൈയിലെത്തുകയാണ്. അംബാനിയാകട്ടെ, മോഡിയുടെ കൈയിലും.





Model Code: 88/2018 Aysha

Celebrity Fashion Photographer:
**Anoop Upaasana**
Ph: 99955 73939



Model Code:89/2018 Rojin





# tips n tricks




**Adobe Photoshop-ൽ POP ART POSTER ചെയ്യുന്നത് എങ്ങിനെയെന്ന് വിശദീകരിക്കുകയാണ് ഈ അദ്ധ്യായത്തിൽ.**



തയ്യാറാക്കിയത് TK Wilson



**ഇപ്പോൾ മലയാളത്തിലുള്ള video tutorials ഉപയോഗിച്ച് വളരെ എളുപ്പത്തിൽ Adobe InDesign പഠിക്കാം! സമഗ്രവും ആധികാരികവുമായ 150-ൽ പരം Mpeg4 format Videos! ആവശ്യമുള്ളവർ ബന്ധപ്പെടുക. 9995723641, 7902766127**

Adobe Photoshop-ൽ ഒരു **POP ART poster** തയാറാക്കുന്നത് എങ്ങിനെയെന്ന് നോക്കാം. ആദ്യമായി ആവശ്യമുള്ള ഇമേജ് ഓപ്പൺ ചെയ്തതിന് ശേഷം Image>Adjustments>Threshold എടുക്കുക . ഇതിൽ slider ഇടത്-വലത് വശങ്ങളിലേക്ക് നീക്കി തൃപ്തികരമായ silhouette ഇമേജ് ലഭ്യമായാൽ save ചെയ്യുക. തുടർന്ന് Layer മെനു എടുത്ത് അതിൽ ഒരു Adjustment Layer - **Gradient Map** എടുക്കുക. അതിന്റെ properties-ൽ Black, White എന്ന ഓപ്ഷൻ എടുക്കുക അതിൽ ഡബിൾ ക്ലിക്ക് ചെയ്താൽ **Gradient Editor** ലഭിക്കുന്നു. ഇതിൽ ഇടതുവശത്തും വലതുവശത്തും കാണുന്ന colour stops എഡിറ്റ് ചെയ്ത് ആവശ്യമുള്ള കളറുകൾ കൊടുക്കാവുക്കാണ്. അതുകൂടാതെ മറ്റേതെങ്കിലും colour mix കൊടുക്കണമെങ്കിൽ ഈ സ്ലൈഡറുകളിക്കിടയിൽ ക്ലിക്ക് ചെയ്താൽ പുതിയ colour stop ലഭിക്കുന്നതാണ്. ഇത് select ചെയ്താൽ പുതിയ കളറുകൾ mix ചെയ്യാം. ഇപ്പോൾ നമുക്ക് ആവശ്യമായ ഇമേജ് ലഭിച്ചിരിക്കുകയാണ്. ഇനി ആവശ്യമുള്ള text ഉപയോഗിച്ച് poster design ചെയ്യാവുന്നതാണ്. ഇത് Photoshop-ൽ തന്നെ ചെയ്യാം. അതല്ലെങ്കിൽ ഈ ഇമേജിനെ import ചെയ്തുകൊണ്ട് InDesign, Illustrator, Corel Draw മുതലായ programmes ഉപോയോഗിച്ചും ചെയ്യാവുന്നതാണ്.

InDesign, Illustrator, Photoshop എന്നിവയുടെ മലയാളത്തിലുള്ള video tutorials കാണുന്നതിനായി താഴെ കാണുന്ന YouTube Channel സന്ദർശിക്കുക, subscribe ചെയ്യുക, അഭിപ്രായങ്ങൾ രേഖപ്പെടുത്തുക, share ചെയ്യുക. കൂടാതെ email വഴിയും ആശയങ്ങൾ കൈമാറാവുന്നതാണ്.

tkwill2son@gmail.com www.youtube.com/c/will2son



# Bitter filter bubbles!

## the other truth



So Mie is a copywriter currently working at an advertising agency in UAE. His career spans over 28 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.

**So Mie**

"No matter what you say, I agree with my opinion."

My friend Wilson used to jokingly withdraw from friendly yet heated debates on political, social or branding issues by making this seemingly conceited statement. In fact, as his friends know, it's his disarming, dignified way of agreeing with the opponent's point of view.

This style of expressing one's opinions and accepting others' in a healthy manner is rather old school. Philosophers, scientists, artists, writers and politicians have all sat around and debated ever since civilized societies evolved. They debated, disagreed, agreed and departed for the night or day only to return to debate, disagree, agree and depart again for the night or day. Discourses went on. Nobody asserted that only he knew about a particular subject and the others didn't. Nobody eliminated the other just because they disagreed. Those were times when those who hunted for knowledge kept hunting, alone or alongside others, and shared what they gathered.

But, as Bob Dylan sang, The Times They Are A-changin'. Especially, with the advent of social media. These days many who debate are not intellectuals but mere information carriers. This could've been fine if they'd carried and shared information they sourced from all corners with propriety and poise. But quite worryingly, that's not the pattern they follow. What they do is stick to one corner and think and talk as if they're at the centre of the universe. They don't even know their opinion is biased because theirs is the only opinion they know.

I wondered how a person could be confined to a single set of views in the age of the internet when the vast oceans of knowledge and information were open and free flowing for all. At close scrutiny, I found that many SM-fed Mr. and Ms. Know Alls are fundamentally selective readers or listeners. They only read what they like to read. They only listen to people they like and what they like to hear. And by habit, they learn to see only what they like to see, which is frighteningly psychotic: in a car-hitting-a-child-scene, they may only see how badly the car is dented, not how badly the child is hurt. Try to prove them wrong, and they'll defend their stand with firm conviction and shut you out like you're some ignorant neanderthal.

This is the alarming state to which a large section of our self-proclaimed modern, open, tolerant society has constricted itself, sadly, without being aware of the transformation. Of course, there have been single-window world viewers in our midst who used to swallow and spew everything they read in a party newspaper or a religious circular. There have also been blind brand loyalists like my grandfather, who bought only Colgate toothpaste and thought all other brands were not just good enough but 'poison'. However, these loyalists were harmless compared to their internet-age counterparts.



While it has magically brought the whole world and all there's to know, see and hear on a single screen and under a single touch, I sometimes can't help thinking that the Internet has made human beings more ignorant of the world outside their cocoon.

How does the Internet do it? It's an algorithm known as Filter Bubble. They have an uncanny ability to sense our likes and dislikes. They filter in information that we'd like and filter out what we might dislike. They keep us satiated with feeds we desire. They keep us isolated in the sphere of knowledge. They simply put us in a bubble.

And sitting in this bubble, devouring information specially engineered for us, we formulate ideas and opinions. Sometimes we get excited. Most of the time, we get angry. And gradually we become violent fans of certain people, blind followers of certain ideologies, sham influencers for certain brands, and even ruthless enforcers for certain criminals.

The question is who will convince us that we're in a bubble and help us burst it open and come out? I doubt anyone will. Because those who can convince us are convinced that we should better be left in the bubble for their own good.

And the danger is we grow all the more bitter in our own bubbles and become ticking bombs. Given a chance, we explode into mean, malicious maddened mobs !

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

